# EFFECTIVE ADCOM ഇഫെക്ടീവ് ആഡ്കോം

JUNE 2018 Vol. 4 Issue 41 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price: ₹50/-

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION




ഡൂഡിൽ ആർട്ടുമായി സിജിൻ ഗോപിനാഥ്

സമയത്തെ വരുതിയിലാക്കാം

Motivation

കരിയർ തീരുമാനങ്ങൾ തയ്യാറെടുപ്പുകൾ

Career Guidance

മീഡിയ പ്ലാനിംഗ്

ശേഷം പത്രവിശേഷം

ഭയാനകം

Cinema review

ആഗ്ര കോട്ടയ്ക്കകത്തെ വിസ്മയങ്ങൾ

Travelogue

• MODELING • STUDENTS' CORNER • SOFTWARE • CAMERA • CINEMA • MEDIA

# ഉള്ളടക്കം

Cover: Doodle Art




Vol. 4 | Issue 41 | June 2018











Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം eFFECTIVE

**ADCOM**

Advertising is Communication. Marketing is destination

The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

effectiveadcom/posts 09846057461
/effective.adcom /effective.adcom

To read online:
www.effectiveadcom.com




# EDITORIAL

## വിദ്യാഭ്യാസത്തിൽ ഏകത്വം

ഓരോ സ്റ്റേറ്റിലും ഓരോ സിസ്റ്റം. കേന്ദ്രത്തിനു വേറൊരു സിസ്റ്റം. എല്ലാവരും ഇന്ത്യൻ പൗരന്മാർ. സാമ്പത്തികമായ ഉച്ചനീചത്വങ്ങൾപോലെ വിദ്യാഭ്യാസത്തിലും പല നിലവാരം, പല വിദ്യാഭ്യാസം.

ഒരു വ്യക്തിയായാലും സമൂഹമായാലും രൂപപ്പെടുന്നത് വിദ്യാഭ്യാസത്തിലൂന്നിയാണ്. നാനാത്വത്തിൽ ഏകത്വം കൊട്ടിഘോഷിക്കുന്ന ഈ മഹാരാജ്യത്തിന് എന്തിന് ഇത്രയധികം വൈവിധ്യമാർന്ന വിദ്യാഭ്യാസ സമ്പ്രദായങ്ങൾ? ദേശീയാടിസ്ഥാനത്തിൽ ഏകീകരിച്ച ഒരു വിദ്യാഭ്യാസ സമ്പ്രദായത്തെപ്പറ്റി എന്തുകൊണ്ട് നമുക്കു ചിന്തിച്ചുകൂടാ? പ്രാദേശിക സംസ്കാരങ്ങളേയും ചരിത്രങ്ങളേയും അവയുടെ സ്വാധീനത്തേയും വിസ്മരിക്കുന്നില്ല. എങ്കിലും വിദ്യാഭ്യാസ നിലവാരത്തിൽ ഒരു ഏകീകരണം കൊണ്ടുവരുന്നതിന് ഇവയൊന്നും ഒരു തടസ്സമാകണമെന്നില്ല. ഇതുകൊണ്ടുണ്ടാകാവുന്ന ഗുണങ്ങൾ വളരെ വലുതാണുതാനും. വിദ്യാഭ്യാസവിചക്ഷണർ അതേപ്പറ്റി പഠനം നടത്തട്ടെ.

കാലാകാലങ്ങളിൽ ചരിത്രങ്ങളെ വളച്ചും തിരിച്ചും മാറ്റിയെഴുതുന്ന രാഷ്ട്രീയ താൽപ്പര്യങ്ങളെ മാറ്റി നിർത്തുകയും ഇന്ത്യയിലെ ഏതൊരു പൗരനും മികച്ച നിലവാരമുള്ള വിദ്യാഭ്യാസം ലഭിക്കുകയും വേണം. എല്ലാ സംസ്ഥാനങ്ങളേയും ഇതിനായി ഏകോപിപ്പിച്ചാൽ സാദ്ധ്യമാക്കാവുന്നതേയുള്ളൂ. ഇച്ഛാശക്തിയും ചിന്താശക്തിയും കൈമുതലായുണ്ടായിരിക്കണമെന്നു മാത്രം.

സ്നേഹപൂർവ്വം,

**ചീഫ് എഡിറ്റർ**

# ഡൂഡിൾ ആർട്ടുമായി സിജിൻ ഗോപിനാഥ്

വരകൾ തമ്മിൽ ബന്ധിപ്പിക്കുന്ന ചിത്രകലയായ ഡൂഡിൾ പെയിന്റിംഗിനെ മലയാളികൾ അറിഞ്ഞു വരുന്നതേ ഉള്ളൂ. എന്നാൽ ഒരു മലയാളിതന്നെ ദുബായിൽ അന്താരാഷ്ട്ര കലാമേളയിൽ ഡൂഡിൾ പെയിന്റിംഗിനുള്ള പുരസ്കാരത്തിന് അർഹനായിരിക്കുകയാണ്. വിവിധ കലാമേളകളിലായി ലൈവ് ഡൂഡ് ആർട്ടുമായി തിരുവനന്തപുരത്തുകാരൻ സിജിൻഗോപിനാഥ് കലാസ്വാദകരുടെ ശ്രദ്ധയും പ്രശംസയും പിടിച്ചുപറ്റി കയ്യടി നേടി. വൈറ്റ്പേപ്പറിൽ ബ്ലാക്ക് ഇങ്ക് ഉപയോഗിച്ച് വരകൾ തമ്മിൽ കോർത്തിണക്കിയാണ് ഡൂഡിൾ ചിത്രങ്ങൾ സൃഷ്ടിക്കപ്പെടുന്നത്. നാലുവർഷം മുൻപ് സിജിൻ ദുബായിലെത്തിയത് വെബ് ഡിസൈനറായി ജോലി ചെയ്യുന്നതിനാണ്. ജോലിയുടെ ഇടവേളകളിൽ പെയിന്റിങ്ങിലെ തന്റെ അഭിരുചി വീണ്ടും മിനുക്കിയെടുക്കാൻ ശ്രമിച്ചപ്പോൾ ദുബായിൽ പെയിന്റിങ്ങിനാവശ്യമായ മെറ്റീരിയൽസിന്റെ വില തനിക്കു താങ്ങാനാവില്ല എന്നു മനസ്സിലായി. അങ്ങനെയാണ് താരതമ്യേന ചെലവു കുറഞ്ഞ രീതിയായ ഡൂഡിൾ ആർട്ടിലേക്ക് ശ്രദ്ധ തിരിച്ചത്. ഇതിനോടകം 12 ഓളം എക്സിബിഷനുകളിൽ സിജിന്റെ















ചിത്രങ്ങൾ മികച്ചതായി യുഎഇ യിൽ നിറഞ്ഞു നിന്നു. സ്വന്തം സൃഷ്ടികളായ 200 ഓളം ചിത്രങ്ങളും സിജിൻ പുറത്തിറക്കി. മ്യൂറൽ പെയിന്റിംഗിനെ ഡ്യൂഡിലുമായി കൂട്ടിയിണക്കിയ രുദ്ര, ഗിഫ്റ്റ് ഓഫ് ലൈഫ്, പീകോക്ക്, തുടങ്ങിയ പരീക്ഷണങ്ങൾ സിജിന്റെ മികവിനെ ഉയർത്തിക്കാണിക്കുന്നു. 2017- ൽ യു എ യിൽ നടന്ന ഗ്ലോബൽ വുമൺസ് ഇൻ ഇക്കണോമിക് ഫോറം മികച്ച ചിത്രമായി സിജിന്റെ ഡ്യൂഡിൽ പെയിന്റിംഗ് തിരഞ്ഞെടുത്തു. കഴിഞ്ഞ വർഷം സിജിന്റെ വരകൾ നിറഞ്ഞ വിസ്മയമായിരുന്നു ഡ്യൂഡിൽ പെയിന്റിംഗിൽ മികച്ചത് . ഗിഫ്റ്റ് ഓഫ് ലൈഫ് എന്ന ഡ്യൂഡിൽ പെയിന്റിംഗിന് ഏറ്റവും മികച്ച ഡ്യൂഡിൽ പെയിന്റിംഗായി തിരഞ്ഞെടുത്തു. ഈ ചിത്രത്തിന് യുഎഇ സാംസ്കാരിക വകുപ്പ് മന്ത്രിയുടെ പ്രേത്യക പരാമർമശത്തിനും പുരസ്കാരത്തിനും അർഹനായി. പെൻസിൽ ഡ്രോയിംഗ്, വാട്ടർ കളർ, ഓയിൽ പെയിന്റിംഗ് ഉൾപ്പടെ ആയിരത്തിലധികം ചിത്രങ്ങളാണ് സിജിന്റെ സൃഷ്ടികളിലൂടെ പുറത്തു വന്നത്.



ദുബായിൽ സ്പോർട്സ് സിറ്റിയിൽ വെബ്ബ് ഡിസൈനർ ആയി ജോലി ചെയ്യുന്ന സിജിൻ പുത്തൻ പരീക്ഷണങ്ങളുമായി മുന്നോട്ടു പോവുകയാണ്. തന്റെ കലാരചനയിലൂടെ മനുഷ്യനേയും പ്രകൃതിയേയും അതിന്റെ വികാരവിക്ഷോഭങ്ങളേയും ശക്തമായി അവതരിപ്പിക്കുവാൻ സിജിനു കഴിഞ്ഞിട്ടുണ്ട്. ദുബായ് തന്റെ സ്വപ്നസാക്ഷാത്കാരത്തിന് വേദിയായതിൽ ഏറെ സന്തോഷത്തിലാണ്. പരിമിതികൾക്കിടയിൽ നിന്നുകൊണ്ട് കലാരംഗത്ത് തന്റേതായ വ്യക്തിമുദ്ര പതിപ്പിക്കുകയാണ് ഇദ്ദേഹം. തന്റെ കലാരചനയിലൂടെ പ്രകൃതിയെയും സമൂഹത്തെയും ക്യാൻവാസിലൂടെ പ്രതിഫലിപ്പിക്കുന്ന ഈ കലാകാരൻ മലയാളികൾക്ക് അഭിമാനമായിക്കഴിഞ്ഞു.





# ചരിത്രം ഉറങ്ങുന്ന ആഗ്ര

ഉത്തർപ്രദേശ് സംസ്ഥാനത്തെ ഒരു പ്രധാനപട്ടണമാണ് ആഗ്ര. ഇന്ത്യയിലെ മുഗൾ സാമ്രാജ്യത്തിന്റെ തലസ്ഥാനനഗരമായിരുന്നു ആഗ്ര. ഡൽഹിയിൽ നിന്ന് 200 കിലോമീറ്റർ തെക്ക്, യമുനാതീരത്ത് സ്ഥിതിചെയ്യുന്നു. മുഗളരുടെ കാലത്തെ ഒട്ടനവധി ചരിത്രസ്മാരകങ്ങൾ ഇവിടെയുണ്ട്. ദില്ലിയിലെ ലോധി രാജവംശത്തിലെ സുൽത്താനായിരുന്ന സിക്കന്ദർ ലോധിയാണ് 1503ൽ ആഗ്ര നഗരം സ്ഥാപിച്ചത് എന്നാണ് ചരിത്രം. അനേകം ചരിത്രസ്മാരകങ്ങളും ആഗ്ര നഗരത്തെ വ്യത്യസ്തമാക്കുന്നു. എത്രയോപേർ ആഗ്ര കണ്ടുകഴിഞ്ഞു; താജ് ആസ്വാദിച്ചു കഴിഞ്ഞു. ഇനിയും എത്ര പേർ കാണാനിരിക്കുന്നു. ആ മനോഹാരിതയിലൂടെ ഒരു സഞ്ചാരം...

ഭാഗം – 2

## കോട്ടയ്ക്കകത്തെ വിസ്മയങ്ങൾ

ഷാജഹാന്റെ ചരിത്രത്തിലെ പ്രധാനപ്പെട്ട സ്ഥലം എന്ന് വിശേഷിപ്പക്കാവുന്ന ഒരിടമാണ് മുസ്സമൻ ബുർജ്. ഇത് ഷാജഹാൻ തന്റെ പ്രിയ പത്നി മുംതാസിനു വേണ്ടി നിർമിച്ചതാണെന്നും പിന്നീട് ഇവിടെയാണ് ഷാജഹാൻ തടവറയിൽ പാർപ്പിക്കപ്പെട്ടത് എന്നും ചരിത്രം പറയുന്നു. ഈ ഏരിയയുടെ പ്രധാന പ്രത്യേകത താജ്മഹലുമായി ഇത് മുഖാമുഖം നിൽക്കുന്നു എന്നതാണ്. സൂക്ഷ്മമായ കൊത്തുപണികൾ കൊണ്ടും വിലകൂടിയ മാർബിൾ കൊണ്ടും ഈ സ്ഥലം അലങ്കരിച്ചിരിക്കുന്നു. ഓരംഗസീബിന്റെ കാലത്ത് തന്റെ പിതാവ് ഷാജഹാനെയും, ഷാജഹാനെ പിന്തുണച്ച സഹോദരി ജഹനാരയെയും ഓരംഗസീബ് ഏതാണ്ട് പത്തു വർഷത്തോളം തടവിൽ പാർപ്പിച്ചു വെന്നും, ഈ ദിവസങ്ങളിൽ ദൂരെ കാണുന്ന താജ്മഹൽ നോക്കി, മരണപ്പെട്ടു പോയ തന്റെ പ്രിയ പത്നി മുംതാസിനെ ഓർത്തു കൊണ്ട് ഷാജഹാൻ തുടർച്ചയായി കണ്ണ്നീർ പൊഴിക്കുമായിരന്നുവെന്നും അങ്ങനെ കാലക്രമേണ അദ്ദേഹത്തിന്റെ കാഴ്ച നഷ്ട്ടപ്പെട്ടു എന്നുമാണ് ചരിത്രം.

ഡൽഹി ചെങ്കോട്ടയും ആഗ്രകോട്ടയും ചുവന്ന മണൽ കല്ലുകൾകൊണ്ട് പണിതവയാണ്. ഡൽഹിചെങ്കോട്ട സന്ദർശിക്കുന്നതോടൊപ്പം ആഗ്രകോട്ട കാണാനും ആളുകൾ തത്പരരാകുന്നത് മേൽപറഞ്ഞ സവിശേഷത കൊണ്ടാണ്. താജ് മഹലിനെ കൂടാതെ ആഗ്രയിൽ യുനെസ്ക്കോയുടെ ലോകപൈതൃക സ്ഥലമെന്ന ഖ്യാതി നേടിയ ടൂറിസ്റ്റ്കേന്ദ്രമാണ് ഈ കോട്ട. 1565 ൽ മുഗൾചക്രവർത്തിയായ അക്ബറാണ് ഇത് പണിതത്. വാസ്തവത്തിൽ ക്രിസ്തുവർഷം 1000 ന് മുമ്പേ തന്നെ ഈ കോട്ട ഇവിടെ നിലവിലുണ്ടായിരന്നു



എന്നും അക്ബർ ചക്രവർത്തി അത് നവീകരിക്കുക മാത്രമാണ് ചെയ്തതെന്നും സന്ദേഹമുണർത്തുന്ന ഒരു ഫലകം 'കോട്ട'യുടെ കവാടത്തിൽ പതിപ്പിച്ചിട്ടുണ്ട്. മാർബിളും നന്നായി മിനുസപ്പെടുത്തിയ നിറം പിടിപ്പിച്ച കല്ലുകളും ഉപയോഗിച്ച് ഷാജഹാൻ ഇത് മോടിപിടിപ്പിച്ചു. അർദ്ധചന്ദ്രാകൃതിയിലുള്ള ഈ കോട്ട യമുനാനദിക്കരയിലാണ് നിലകൊള്ളുന്നത്.

## കോട്ടയുടെ തെക്കുഭാഗത്തെ കവാടത്തിലുള്ള (അക്ബർ ദർവാസ) ചിത്രപ്പണികൾ

ഡൽഹി ഗേറ്റ് ഇന്ത്യൻ സൈന്യത്തിന്റെ നിയന്ത്രണത്തിലായതിനാൽ കോട്ടയുടെ തെക്കുഭാഗത്തുള്ള അക്ബർ ദർവാസ, ലാഹോർ ഗേറ്റ് എന്നീ പേരുകളിലറിയപ്പെടുന്ന അമർസിങ് ഗേറ്റ്1 എന്ന പ്രവേശനകവാടത്തിലൂടെയാണ് സന്ദർശകർക്കുള്ള പ്രവേശനം. ഡെൽഹി ഗേറ്റു പോലെത്തന്നെ അമർസിങ് ഗേറ്റും ചുവന്ന മണൽക്കല്ലുകൊണ്ടുതന്നെ സമാനമായ ശൈലിയിൽ നിർമ്മിച്ചിട്ടുള്ളതാണ്.

ബംഗാളി ഗുജറാത്തി ശൈലികളിലുള്ള മനോഹരമായ അഞ്ഞൂറ് കെട്ടിടങ്ങൾ ഈ കോട്ടക്കകത്തുണ്ടായിരുന്നതായി അബുൾ ഫസൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇവയിൽ ചിലത്, തന്റെ വെണ്ണക്കൽ ക്കെട്ടിടങ്ങളുടെ നിർമ്മിതിക്ക് ഷാജഹാനും, കുറേയേറെ 1803നും 1862നും ഇടയിൽ പട്ടാള ബാരക്കുകൾ നിർമ്മിക്കുന്നതിന് ബ്രിട്ടീഷുകാരും പൊളിച്ചുമാറ്റി. ഇന്ന് ഏതാണ്ട് മുപ്പതോളം മുഗൾ കാല കെട്ടിടങ്ങൾ മാത്രമാണ് കോട്ടയുടെ തെക്കുകിഴക്കൻ കോണിൽ യമുനാനദിയോട് ചേർന്ന് അവശേഷിച്ചിരിക്കുന്നത്. ഇവയിൽ ഡെൽഹി ഗേറ്റ്, അക്ബർ ഗേറ്റ് എന്നീ കവാടങ്ങളും, ബംഗാളി മഹൽ എന്ന കൊട്ടാരവും അക്ബർ കാലത്തേതാണ്. ബാംഗാളി മഹൽ, പിൽക്കാലത്ത് അക്ബരി മഹൽ, ജഹാംഗീരി മഹൽ എന്നിങ്ങനെ രണ്ടു മാളികകളാക്കി മാറ്റിയിട്ടുണ്ട്.

ഇസ്ലാമികവാസ്തുകലയുടേയും ഇന്ത്യൻ വാസ്തുകലയുടേയും മിശ്രണം ഈ കോട്ടയിൽ ചിലയിടത്ത് കാണാം. ഇസ്ലാമിക വാസ്തുകലയുടെ പ്രത്യേകതകളായ ജ്യാമിതീയരൂപങ്ങളും, അറബി എഴുത്തുകൾക്കും പുറമേ ഇസ്ലാമികരീതിക്ക് നിഷിദ്ധമായ ആന, പക്ഷികൾ തുടങ്ങിയ ജന്തുക്കളുടേയും രൂപങ്ങൾ ഇവിടെ ആലേഖനം ചെയ്യപ്പെട്ടിട്ടുണ്ട്.

## അക്ബരി മഹൽ

ആഗ്ര കോട്ടയുടെ തെക്കുകിഴക്കേ മൂലയിലുള്ള മാളികയാണ് അക്ബരി മഹൽ. അക്ബറിന്റെ കാലത്ത് പണികഴിപ്പിച്ച ഈ മാളികയും തൊട്ടുവടക്കുള്ള ജഹാംഗീരി മഹലും ഒന്നുചേർന്ന് ബംഗാളി മഹൽ എന്നായിരുന്നു അറിയപ്പെട്ടിരുന്നത്. ഇപ്പോൾ നാശോന്മുഖമായിരിക്കുന്ന അക്ബരി മഹൽ, പാർപ്പിടമായാണ് ഉപയോഗിക്കപ്പെട്ടിരുന്നത്. ആഗ്ര കോട്ടയുടെ നിർമ്മാണത്തിന്റെ ആദ്യഘട്ടത്തിൽത്തന്നെയാണ് ഈ മാളിക നിർമ്മിക്കപ്പെട്ടത്. കല്ലുപാകിയ നടുമുറ്റമുള്ള അക്ബരി മഹലിന്റെ ചുറ്റും മുറികളാണ്.

## ജഹാംഗീരി മഹൽ

ആഗ്ര കോട്ടക്കകത്തെ കെട്ടിടങ്ങളിൽ അക്ബർ കാലഘട്ടത്തിൽ നിർമ്മിക്കപ്പെട്ടിട്ടുള്ള ഏറ്റവും പ്രധാനപ്പെട്ട മാളികയാണ് ജഹാംഗീരി മഹൽ. ആദ്യകാലങ്ങളിൽ ജഹാംഗീരി മഹലും, അതിനു തെക്കുഭാഗത്തുള്ള അക്ബരി മഹലും ഒറ്റ കൊട്ടാരമായിരുന്നു (ബംഗാളി മഹൽ). പിൽക്കാലത്ത് ഇത് രണ്ടു മാളികകളാക്കി മാറ്റുകയായിരുന്നു.

ജഹാംഗീരി മഹൽ ആഗ്ര കോട്ടയിലെ പ്രധാന അന്തഃപുരമായിരുന്നു. പൊതുവേ അക്ബറിന്റെ രജപുത്രഭാര്യമാരായിരുന്നു ഇവിടെ വസിച്ചിരുന്നത്. തെക്കുവശത്തെ കവാടത്തിലൂടെ കോട്ടയിലേക്ക് പ്രവേശിക്കുമ്പോൾ വലതുവശത്ത് ആദ്യമായി കാണപ്പെടുന്ന മാളികയാണിത്. ചുവന്ന മണൽക്കല്ലുകൊണ്ടാണ് ഇത് നിർമ്മിച്ചിരിക്കുന്നത്.



ജഹാംഗീരി മഹൽ

## അങ്കുരി ബാഗ് (മുന്തിരിത്തോട്ടം)

ആഗ്ര കോട്ടയിലെ പ്രധാനപ്പെട്ട ഒരു ആകർഷണമാണ് അങ്കുരി ബാഗ് എന്ന മുന്തിരിത്തോട്ടം. കോട്ടക്കകത്ത് ജഹാംഗീരി മഹലിന് വടക്കുഭാഗത്തായും ഖാസ് മഹലിന് പടിഞ്ഞാറുവശത്തായുമാണ് ഈ തോട്ടം സ്ഥിതി ചെയ്യുന്നത്. 1637ൽ ഷാജഹാൻ ആണ് ഖാസ് മഹലിനൊപ്പം ഈ തോട്ടവും പണികഴിപ്പിച്ചത്. സമചതുരാകൃതിയിലുള്ള തോട്ടത്തിന്റെ കിഴക്കുവശത്ത് ഖാസ് മഹലും മറ്റു മൂന്നു വശത്തും സ്ത്രീകളുടെ അന്തഃപുരങ്ങളുമായിരുന്നു. ചാർ ബാഗ് രീതിയിലുള്ള തോട്ടത്തിന്റെ മദ്ധ്യഭാഗവും വിഭജിക്കുന്ന ചാലുകളും വെളുത്ത മാർബിൾ കൊണ്ടാണ് ഉണ്ടാക്കിയിരിക്കുന്നത്

## ഖാസ് മഹൽ

1631 - 40 കാലഘട്ടത്തിൽ ഷാജഹാൻ ആണ് ഖാസ് മഹൽ അഥവാ ആരാംഗാഹ് ഇമുഖദ്ദർ എന്ന വെണ്ണക്കൽമന്ദിരം പണികഴിപ്പിച്ചത്. മുൻപ്, ഇവിടെ അക്ബർ പണികഴിപ്പിച്ച ചുവന്ന മണൽക്കല്ലുകൊണ്ടുള്ള കൊട്ടാരം നിലനിന്നിരുന്നു.

ഖാസ് മഹലിന്റെ കിഴക്കുവശത്ത് യമുനാനദിയും പടിഞ്ഞാറ് അങ്കുരി ബാഗുമാണ്. ഷാജഹാന്റെ പ്രിയപ്പെട്ട രണ്ടു പെൺമക്കളായിരുന്ന ജഹാനാറക്കും റോഷനാറക്കും വേണ്ടിയായിരുന്നു ഈ മാളിക പണികഴിപ്പിച്ചത്. വെണ്ണക്കല്ലുകൊണ്ട് നിർമ്മിച്ചതും ജലധാര യോടുകൂടിയതുമായ മനോഹരമായ ഒരു കുളവും ഈ മാളികക്കു മുന്നിലായുണ്ട്.


ഖാസ് മഹൽ


ദിവാൻഇ ഖാസ്


മുന്തിരിത്തോട്ടം

## ദിവാൻഇ ഖാസ്

ചിത്രത്തിൽ വലത്തേ അറ്റത്ത് കാണുന്ന മന്ദിരമാണ് ദിവാൻ ഇ ഖാസ്. ദിവാൻ ഇ ഖാസിനു മുറ്റത്ത്, ഇടത്തേ അറ്റത്ത് കറുത്ത നിറത്തിലുള്ള ജഹാംഗീറിന്റെ സിംഹാസനം കാണാം. മച്ചി ഭവന്റെ നടുമുറ്റമാണ് താഴെ കാണുന്നത്.

കോട്ടയിലെ ചക്രവർത്തിയുടേയും പ്രഭുക്കന്മാരുടേയും സ്വകാര്യസഭയാണ് ദിവാൻഇ ഖാസ് എന്ന വെണ്ണക്കൽ മന്ദിരം. 1635ൽ ചക്രവർത്തി ഷാജഹാൻ ആണ് ഈ മന്ദിരം പണികഴിപ്പിച്ചത്. രണ്ട് അറകളായി തിരിച്ചിരിക്കുന്ന ഈ മന്ദിരത്തിന്റെ മുന്നിലെ തുറന്ന ഭാഗം തൂണുകളോടു കൂടിയതാണ്. ഉള്ളിലെ അറ അഞ്ചു കമാനങ്ങളാൽ വേർതിരിച്ചിരിക്കുന്നു. ഉള്ളിലെ ഈ അറ തമ്പി ഖാന എന്ന പേരിലാണ് അറിയപ്പെടുന്നത്. മരം കൊണ്ടുള്ള പരന്ന മേൽക്കൂരയാണ് ഈ മന്ദിരത്തിനുള്ളത്. ഷാജഹാന്റെ കാലത്തെ മറ്റു കെട്ടിടങ്ങളിൽ നിന്നും വ്യത്യസ്തമായി ഈ കെട്ടിടത്തിനു മുകളിൽ താഴികക്കുടങ്ങളില്ല. ദിവാൻ ഇ ഖാസിനു മുന്നിൽ ഒരു വലിയ മുറ്റവുമുണ്ട്.

## മൂസമ്മൻ ബുർജ്

ദിവാൻ ഇ ഖാസിന് തൊട്ടുകിഴക്ക് സ്ഥിതി ചെയ്യുന്ന അഷ്ടഭുജാകൃതിയിലുള്ള മനോഹരമായ വെണ്ണക്കൽമന്ദിരമാണ് മൂസമ്മൻ ബുർജ്. സമാൻ ബുർജ്, ഷാ ബുർജ് എന്നീ പേരുകളിലും ഈ മന്ദിരം അറിയപ്പെടുന്നു. ഷാജഹാൻ, തന്റെ പ്രിയഭാര്യ മുംതാസ് മഹലിനു വേണ്ടി നിർമ്മിച്ചതാണ് ഈ മാളിക എന്ന് കരുതുന്നു. യമുനയുടെ തീരത്തുള്ള ഈ മാളികയിൽ നിന്നും നദിക്കപ്പുറത്തെ താജ് മഹൽ മനോഹരമായി വീക്ഷിക്കാനാകും.

പുത്രനായ ഔറംഗസീബ് തടവിലാക്കിയതിനെത്തുടർന്ന്, ഷാജഹാൻ തന്റെ ജീവിതത്തിന്റെ അവസാന ഏഴുവർഷം കഴിച്ചുകൂട്ടിയത്, ഈ മാളികയിൽ ആയിരുന്നു എന്നും കരുതപ്പെടുന്നു. അക്ബറുടെ കാലത്ത് ചുവന്ന മണൽക്കല്ലുകൊണ്ട് നിർമ്മിച്ച ഒരു മാളിക ഇതേ സ്ഥാനത്ത് നിലനിന്നിരുന്നു. സൂര്യാരാധനക്കും, ഝരോഖയായുമാണ് അക്ബർ ഈ മാളിക ഉപയോഗപ്പെടുത്തിയിരുന്നത്. ഇതിന്റെ അഷ്ടഭുജാകൃതിയിലുള്ള രൂപഘടന മൂലമാണ് മൂസമ്മൻ ബുർജ് എന്ന പേരുവന്നത്. 1632-40 കാലയളവിൽ വെണ്ണക്കല്ലുപയോഗിച്ച് ഷാജഹാൻ ഈ മാളിക പുതുക്കിപ്പണിതു.

## ജഹാംഗീറിന്റെ സിംഹാസനം

പിന്നിൽ യമുനാനദിക്കപ്പുറത്ത് താജ് മഹൽ കാണാം. പിന്നിൽ വലത്തേ അറ്റത്ത് കാണുന്നത് മൂസമ്മൻ ബുർജ് ആണ്.

ദിവാൻ ഇ ഖാസിനു മുന്നിലെ മുറ്റത്ത്, കിഴക്കേ

അറ്റത്ത് മദ്ധ്യത്തിലായി നിലകൊള്ളുന്ന കറുത്ത നിറത്തിലുള്ള പീഠമാണ് തഖ്ത് ഇ ജഹാംഗീർ അഥവാ ജഹാംഗീറിന്റെ സിംഹാസനം. 1602ൽ തന്റെ പിതാവും ചക്രവർത്തിയുമായിരുന്ന അക്ബറുമായി എതിർപ്പിൽ കഴിഞ്ഞിരുന്ന ജഹാംഗീർ, അലഹബാദിൽ വച്ചാണ് തനിക്കായി ഈ സിംഹാസനം നിർമ്മിച്ചത്. അലഹബാദ് കോട്ടയിലായിരുന്നു ആദ്യം ഈ സിംഹാസനം സ്ഥാപിച്ചിരുന്നത്. 1605ൽ അക്ബറിന്റെ മരണാനന്തരം, ജഹാംഗീർ ചക്രവർത്തിയായതിനു ശേഷവും കുറച്ചുവർഷങ്ങൾ ഇത് അലഹബാദിൽത്തന്നെ തുടർന്നു. 1610ലാണ് ജഹാംഗീർ ഈ സിംഹാസനം, അലഹബാദിൽ നിന്നും ആഗ്രയിലേക്ക് കൊണ്ടുവന്നത്.

ബെൽജിയത്തിൽ നിന്നും ഇറക്കുമതി ചെയ്ത ഒനിക്സ് എന്ന കല്ലുകൊണ്ടാണ് ജഹാംഗീർ ഈ സിംഹാസനം പണിയിച്ചിരിക്കുന്നത്. 10 അടി 7 ഇഞ്ച് നീളവും, 9 അടി 10 ഇഞ്ച് വീതിയും, 6 ഇഞ്ച് കനവും ഈ ഇരിപ്പിടത്തിനുണ്ട്. 1 അടി 4 ഇഞ്ച് ഉയരമുള്ള ഇതിന്റെ കാലുകൾ അഷ്ടഭുജാകൃതിയിലുള്ളതാണ്. ഒറ്റക്കല്ലുകൊണ്ടുള്ള ഇതിന്റെ മുകളിലെ പ്രതലം ഒരു ആമയുടെ പുറംതോടെന്ന പോലെ മദ്ധ്യഭാഗത്തുനിന്ന് വശങ്ങളിലേക്ക് അൽപം ചെരിവുനൽകി നിർമ്മിച്ചിട്ടുള്ളതാണ്. 1803ൽ ജനറൽ ജെറാഡ് ലേക്കിന്റെ നേതൃത്വത്തിലുള്ള ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യ കമ്പനി സൈന്യം, ആഗ്ര കോട്ട ആദ്യമായി ആക്രമിച്ചപ്പോൾ പീരങ്കിയുണ്ട പതിച്ച് ഈ സിംഹാസനത്തിൽ ഒരു വലിയ വിള്ളൽ വീണു.

## ദിവാൻ ഇ ആം

കോട്ടയിലെ പൊതുസഭയാണ് ദിവാൻ ഇ ആം (സാധാരണക്കാർക്കുള്ള സഭ) എന്ന മന്ദിരം. 1631-40 കാലയളവിൽ ഷാജഹാൻ ആണ് ഈ മന്ദിരം പണിതീർത്തത്. പരന്ന മേൽക്കൂരയുള്ള ഈ വൻ സഭാമണ്ഡപത്തിന് 201 അടി നീളവും 67 അടി വീതിയുമുണ്ട്. മന്ദിരത്തിനു മുന്നിൽ വലിയ ഒരു മുറ്റവുമുണ്ട്. ഈ മുറ്റത്തേക്ക് പ്രവേശിക്കുന്നതിന് വടക്കും തെക്കും വശങ്ങളിൽ നിന്നും ചുവന്ന മണൽക്കല്ലുകൊണ്ടുണ്ടാക്കിയ രണ്ടു കമാനാകൃതിയിലുള്ള കവാടങ്ങളുണ്ട്. മുഗൾ വാസ്തുകലാ രീതിയിൽ രാജസഭകൾ നിർമ്മിക്കുന്നതിനുപ


കോട്ടയ്ക്കകത്തെ തൂണിലെ കലാവിരുത്


മൂസമ്മൻ ബുർജ്

യോഗിക്കുന്ന പ്രധാനപ്പെട്ട ശൈലിയായ ചിഹിൽസുതുൻ ശൈലിയിലാണ് ഈ സഭ നിർമ്മിച്ചിരിക്കുന്നത്. നാൽപതു തൂണുകളാണ് ഈ വാസ്തുശൈലിയുടെ പ്രത്യേകത. സഭക്കു നടുവിലെ ചക്രവർത്തിയുടെ ഇരിപ്പിടത്തിൽ നിന്നും വടക്കും തെക്കുമുള്ള കവാടങ്ങളിലേക്ക് വ്യക്തമായ വീക്ഷണം ലഭിക്കുന്ന രീതിയിലാണ് ഈ തൂണുകളുടെ ക്രമീകരണം.

ശിപായിലഹളക്കാലത്ത്, ഈ കോട്ടയിൽ വെച്ച് മരണപ്പെട്ട ബ്രിട്ടീഷ് ഇന്ത്യയുടെ വടക്കുപടിഞ്ഞാറൻ പ്രവിശ്യയുടെ ലഫ്റ്റനന്റ് ഗവർണർ ആയിരുന്ന ജോൺ റസൽ കോൾവിന്റെ ശവകുടീരം ദിവാൻ ഇ ആമിന്റെ മുൻപിലായി നിലകൊള്ളുന്നുണ്ട്.

മുഗൾ സാമ്രാജ്യത്തിന്റെ സംസ്ക്കാരത്തിന്റെയും കലാ ശിൽപ്പ വൈവിദ്ധ്യത്തിന്റെയും പ്രതീകമായ ആ മഹത്തായ കോട്ടയോടു വിട പറയുമ്പോൾ അടുത്ത ലക്ഷ്യം ഫത്തേപ്പൂർ സിക്രി ആയിരുന്നു. ജോദ്ര അക്ബറും അനാർക്കലിയും പോലുള്ള ഒട്ടനേകം ബോളിവുഡ് ചിത്രങ്ങൾ ഷൂട്ട് ചെയ്ത സ്ഥലം.

## ബുലന്ദ് ദർവാജ

അക്ബർ ഗുജറാത്ത് കീഴടക്കിയതിന്റെ സന്തോഷത്തിൽ നിർമ്മിച്ചതാണ് 55 മീറ്റർ ഉയരമുള്ള ഈ പ്രധാന പ്രവേശന കവാടം. അദ്ദേഹത്തിന്റെ ഭരണകാലത്ത് പൊതു ജനങ്ങൾക്ക് ഫത്തേപ്പൂർ കൊട്ടാര സമുച്ചയത്തിലേക്ക് കടന്നു വരാനുള്ള വഴിയായിരുന്നു ഇത്. ഇതിന്റെ, മരം കൊണ്ട് നിർമ്മിച്ച വാതിലിൽ കുതിരലാടം അടിച്ചു വച്ചാൽ അത് കുടുംബത്തിന്റെ ഐശ്വര്യത്തിനു സഹായകമാകും എന്ന ഒരു വിശ്വാസം നിലവിലുണ്ട്. അത്തരത്തിൽ നൂറുകണക്കിന് ലാടങ്ങൾ ഇവിടെ കാണാൻ കഴിയും. ഫത്തേപ്പൂർ കോംപ്ലെക്സിലെ ഒരു പ്രധാന ആകർഷണം ഷെയ്ക്ക് സലിം ചിസ്തിയുടെ ശവകുടീരം ആണ്. അക്ബർ അദ്ദേഹത്തെ തന്റെ ഗുരുവായി മാനിച്ചിരുന്നു. വിവാഹ ശേഷം മക്കൾ ജനിക്കാതിരുന്നപ്പോൾ അക്ബർ ഇവിടെ പ്രാർഥിച്ചു എന്നും തൽഫലമായി ജനിച്ച കുഞ്ഞിനു അദ്ദേഹം സലിം എന്ന പേര് തന്നെ നൽകുകയും ചെയ്തു. ആ സലിം പിൽക്കാലത്ത് ജഹാംഗിർ ചക്രവർത്തി എന്ന പേരിൽ അറിയപ്പെട്ട് മഹാനായി മുഗൾ സാമ്രാജ്യം നിയന്ത്രിച്ചു.

ഗുരുവിന്റെ ആശീർവാദത്തിനും ഉദ്ദിഷ്ടകാര്യ ലബ്ധിക്കുമായി മാർബിൾ ജാലികയിൽ നൂൽ കെട്ടുന്നു.

ഫത്തേപ്പൂർ കോംപ്ലെക്സിലെ മറ്റൊരു ആകർഷണം അവിടുത്തെ മോസ്ക്ക് ആണ്. അക്ബർ ചക്രവർത്തി ദിൻ ഇലാഹി മതം സ്ഥാപിച്ചത് ഇവിടെ വച്ചാണ്. തന്റെ സാമ്രാജ്യത്തിൽ വിശ്വസിച്ചിരുന്ന ഹിന്ദു, മുസ്ലിം, ക്രിസ്ത്യൻ, സോരാഷ്ട്രിയൻ, ജൈന മതങ്ങളുടെ അംശങ്ങൾ ചേർത്താണ് അദ്ദേഹം ഈ മതത്തിനു രൂപം നൽകിയത്. അവിടുത്തെ കെട്ടിടത്തിന്റെ ശിൽപ്പകലകളിലും മേൽപ്പറഞ്ഞ എല്ലാ മതങ്ങളുടെയും സങ്കലനം കാണാം. ദിൻ ഇലാഹിയുടെ പ്രചരണം അക്ബർ ചക്രവർത്തി നടത്തിയത് ഇവിടെ വച്ചാണ്.





ആഗ്ര ഫോർട്ടിലെ കൊത്തുപ്പണികൾ, ചുമർചിത്രങ്ങൾ

## അനാർക്കലി തുരങ്കം

ഫതെപ്പൂരിലെ വേറൊരു ആകർഷണം ഒരു ഇടനാഴിയാണ്. ആഗ്ര കോട്ട വരെ എത്തുന്ന 20 കിലോമീറ്ററിൽ അധികം നീളമുള്ള തുരങ്കം അവിടെ തുടങ്ങുന്നു. ആഗ്രയിൽ രണ്ടിടത്തും ഡൽഹി വഴി ലാഹോറിലേക്കും ആയി മൂന്ന് വഴികളുണ്ട് ഈ തുരങ്കത്തിനു എന്ന് വിശ്വാസം. അനാർക്കലി തുരങ്കം എന്നും ഇതിനു പേരുണ്ട്. അതിനു പിന്നിലും ഒരു കഥയുണ്ട്. ജഹാംഗീർ രാജകുമാരൻ പേർഷ്യൻ നർത്തകിയായ അനാർക്കലിയുമായി പ്രണയത്തിലായി. ഇതറിഞ്ഞു കുപിതനായ അക്ബർ ചക്രവർത്തി ജഹാംഗീരിൽ നിന്നും അകന്നു പോകണമെന്ന മുന്നറിയിപ്പ് അനാർക്കലിക്ക് നൽകി. അവൾ അത് കേൾക്കില്ല എന്ന് ഉറപ്പായപ്പോൾ അക്ബർ ഈ തുരങ്കത്തിൽ അടച്ചിട്ടു. ജഹാംഗീർ രക്ഷിക്കാൻ എത്തുമ്പോഴേക്കും അവൾ മരണപ്പെട്ടിരുന്നു. ഈ ദുരന്ത പ്രണയ കഥയെ ആസ്പദമാകി നൂറുകണക്കിന് കാവ്യങ്ങൾ ലോകത്തിലെ പല ഭാഷകളിലും എഴുതപ്പെട്ടിട്ടുണ്ട്.

ഫതെപ്പൂരിനോട് വിട പറയാൻ നേരമായെന്നു കുറഞ്ഞു വന്ന പകൽവെളിച്ചം ഓർമ്മിപ്പിച്ചു. കോട്ടയിൽ നിന്നും പുറത്തേക്ക് ഇറങ്ങി. അങ്ങ് വിദൂരതയിൽ ഒരു കെട്ടിടം ഉയർന്നു കാണുന്നു. ഗൈഡിനോട് ആരാഞ്ഞു. അത് അക്ബറിന്റെ വിശ്വസ്തനായിരുന്ന ബീർബലിന്റെ ഗൃഹമാണ്. കുട്ടിക്കാലത്ത് നൂറുകണക്കിന് കഥകൾ കേട്ടിരിക്കുന്നു ഫലിത പ്രിയനായ ആ മഹാവിദൂഷകനെ പറ്റി. ബുദ്ധിമാനായ അക്ബർ ചക്രവർത്തിയുടെ അതിബുദ്ധിമാനും വിശ്വസ്തനുമായ ബീർബൽ കഥകൾ ഓർത്തെടുക്കുമ്പോഴേക്കും നിതിൻ ബൈക്ക് സ്റ്റാർട്ട് ചെയ്തു കഴിഞ്ഞിരുന്നു. തിരിച്ചു നേരെ ഹോട്ടൽ റൂമിലേക്ക്. കടുത്ത വെയിലിന്റെ ആധിക്യം ഞങ്ങൾ ഇരുവരെയും തളർത്തിയിരുന്നു. കുളിച്ചു കഴിഞ്ഞപ്പോൾ വല്ലാത്ത ആശ്വാസം തോന്നി. അടുത്ത ദിവസത്തെ യാത്ര പ്ലാൻ ചെയ്തു ഉറങ്ങി. പിറ്റേന്ന് രാവിലെ നേരെ പോയത് മുഗൾ ഗാർഡെനിലേക്ക്. ഒരിക്കൽ കൂടി താജ്മഹലിന്റെ മനോഹാരിത നുകർന്നു. ഒരൽപ്പം ദൂരെ യമുനാ നദിയുടെ മറുതീരത്ത് നിന്നും.

## മുഗൾഗാർഡനിൽ നിന്നുള്ള താജ് മഹലിന്റെ കാഴ്ച

അവിടെ നിന്നും ഞങ്ങൾ പോയത് ഇത്മദ് ഉദ് ഡോളയിലേക്കാണ്. മുഗൾ കലാവിരുതിന്റെ മാസ്മരികത വിളിച്ചോതുന്ന മറ്റൊരു കലാസൃഷ്ടി. 'കുട്ടിതാജ്' ' എന്ന് വിളിപ്പേരുള്ള ഈ സ്മാരകം ജഹാംഗീർ ചക്രവർത്തിയുടെ ഭാര്യയായ നൂർജഹാൻ തന്റെ പിതാവായ മിർസ ഘിയാസ് ബേഗിന്റെ ഓർമ്മക്കായി 1628 ൽ നിർമ്മിച്ചതാണ്. മുഗൾ കലാവിരുത് ഇന്ത്യൻ കലാവിരുതുമായി ചേർന്ന് വരുന്ന കാലഘട്ടത്തിൽ നിർമ്മിക്കപ്പെട്ട ആദ്യ മാർബിൾ സൃഷ്ടി എന്ന പേരിലാണ് ഇതിനു ചരിത്രത്തിൽ ഇത്ര പ്രാധാന്യം. സൗന്ദര്യം കൊണ്ടും ഇത് ആരെയും ആകർഷിക്കും. അത് താജ് മഹലിന്റെ അത്രത്തോളം വരില്ലെങ്കിൽ പോലും.

## കുട്ടിതാജ് (ടോംബ് ഓഫ് ഇട്മാദ് ഉദ് ദൌള)

യമുനാ തീരത്ത് അൽപ്പം വിശ്രമിച്ചു ഞങ്ങൾ യാത്ര തുടങ്ങി. അടുത്ത ലക്ഷ്യം സികന്ദ്ര ആയിരുന്നു. അവിടുത്തെ പ്രത്യേക ആകർഷണം അക്ബർ ചക്രവർത്തിയുടെ ശവകുടീരം ആണ്. ആഗ്രയിൽ നിന്നും പത്തു കിലോമീറ്റർ ഡൽഹി ഹൈവേയിലൂടെ... റോഡിന്റെ വലതു വശത്ത് നൂറ്റിപത്തൊൻപതു ഏക്കറിൽ വ്യാപിച്ചു കിടക്കുന്ന ഒരു പൂന്തോട്ടം.. താജ് മഹൽ കഴിഞ്ഞാൽ ആഗ്രയിലെ പ്രധാന ആകർഷണം. പ്രവേശന കവാടം അതിമനോഹരം. പതിനെട്ടാം നൂറ്റാണ്ടിൽ തീർത്തും തകർന്നു പോയ ഈ കവാടം ബ്രിട്ടീഷ് വാസ്തു കലാകാരൻമാരാണ് പുതുക്കി പണിതത്.

## സികന്ദ്രയിലെ അക്ബർ കുടീരത്തിന്റെ പ്രവേശന കവാടം

പ്രവേശനകവാടം കടന്നു ഉള്ളിൽ കയറുമ്പോൾ വരവേൽക്കുന്നത് ഒരു മഹാസൗധം. അക്ബർ തന്നെയാണ് 1605ൽ ഇതിന്റെ നിർമ്മാണം ആരംഭിച്ചത്. എട്ടു വർഷങ്ങൾക്കു ശേഷം അക്ബറിന്റെ മരണ ശേഷം മകനായ ജഹാംഗീർ അവസാന ശിലയും വച്ചു. ചുവന്ന ചരൽകല്ലുകളും മാർബിളും ഉപയോഗിച്ചാണ് ഇത് മെനഞ്ഞിട്ടുള്ളത്. ഹിന്ദുമുസ്ലിം നിർമ്മാണ കുശലതയുടെ മികച്ച ഉദാഹരണമാണിത്. മാർബിൾ ശകലങ്ങളിൽ കൊത്ത്പണികളും സൂക്ഷ്മമായ അലങ്കാരങ്ങളും മുദ്രണം ചെയ്തിട്ടുണ്ട്. കല്ലറ നില കൊള്ളുന്ന നിലത്തിന് നൂറ്റിയഞ്ച് ചതുരശ്രമീറ്റർ



അനാർക്കലി തുരങ്കം

വിസ്തൃതിയുണ്ട്. കൃത്യതയ്ക്ക് വേണ്ടി കോമ്പസ് ഉപയോഗിച്ചാണ് സ്ഥലം അളന്ന് തിട്ടപ്പെടുത്തിയത്.

## അക്ബറിന്റെ അന്ത്യവിശ്രമസ്ഥലം

ശവകുടീരത്തിൽ അക്ബറിന്റെ അമ്മയുടെയും കല്ലറ പണിതിട്ടുണ്ട്. ഉള്ളിലേക്ക് കയറുമ്പോൾ ഒരു നീണ്ട ഇടനാഴി ആണ്. അതിന്റെ അവസാനം വൃത്താകൃതിയിൽ ഒരു മുറിക്കകത്ത് അക്ബറിന്റെ കുടീരം. ലോകമാനവികതയുടെ ഇന്ന് വരെയുള്ള ചരിത്രത്തിലെ ഏറ്റവും മഹാനായ ചക്രവർത്തിക്ക് മനസ്സാൽ പ്രണാമം അർപ്പിച്ചു പുറത്തേക്കു കടന്നു. അഫ്ഗാനിസ്ഥാൻ മുതൽ ആസ്സാം വരെയും ടിബറ്റ് മുതൽ ഗുജറാത്ത് വരെയും കീഴടക്കിയ ആ ലോക ചക്രവർത്തിക്കും അന്ത്യവിശ്രമം ആറടിമണ്ണിൽ പുറത്തു തന്നെ വേറൊരു പഴയ സൗധം കണ്ടു. കാഞ്ചു മഹൽ.... ജഹാംഗീർ ചക്രവർത്തിയുടെ വേട്ടയാടൽ വിശ്രമകേന്ദ്രം. മുഗൾ കലാവിരുത്തിന്റെ മാസ്മരികത വിളിച്ചോതുന്ന മറ്റൊരു സൗധം.

അവിടെ നിന്നും പുറത്തിറങ്ങി. ഇനി മടക്കയാത്ര. റോഡ് സൈഡിൽ കണ്ട ഒരു കടയിൽ നിന്നും ചെറിയ രണ്ടു താജ് മഹൽ വാങ്ങിക്കാനും ഞങ്ങൾ മറന്നില്ല. ലോകത്തിലെ ഏറ്റവും വലിയ പ്രണയ ഉപഹാരത്തിന്റെ ഓർമയ്ക്കായി. ആഗ്രയിൽ നിന്നും അകന്നു പോയിക്കൊണ്ടിരിക്കുമ്പോഴും മനസ്സ് അവിടെ തന്നെ അവശേഷിക്കുന്നതായി തോന്നി. അക്ബർ ചക്രവർത്തിയുടെ കൊട്ടാരത്തിൽ ബീർബലിന്റെ തമാശ കേട്ട്, അനാർക്കലിയുടെ ദുഃഖാർദ്രമായ ഓർമകളിൽ, വർഷങ്ങൾക്ക് ശേഷം ജഹാംഗീറിന്റെ രാജധാനിയിൽ, ഷാജഹാന്റെയും മുംതാസിന്റെയും ഓർമകളിൽ, അച്ഛനെ തടങ്കലിൽ ആക്കിയ ഔറംഗസേബിന്റെ ഓർമകളിൽ, വർഷങ്ങൾക്കിപ്പുറം എല്ലാം പിടിച്ചെടുത്ത ആംഗലേയ ആധിപത്യം... എല്ലാം ഒരിക്കൽ കൂടി മനസ്സിലൂടെ കടന്നുപോയി. ചരിത്രം പാഠപുസ്തകങ്ങളിൽ പറയുന്നതിലും അപ്പുറത്താണ് എന്ന് ആഗ്ര മനസ്സിലാക്കിതന്നു. ഒട്ടനേകം ചോദ്യങ്ങൾക്ക് ഉത്തരവും ഒരുപാട് ചോദ്യങ്ങളും ആഗ്ര എന്റെ മനസ്സിൽ സൃഷ്ടിച്ചു.



അക്ബറിന്റെ അന്ത്യവിശ്രമസ്ഥലം

തയ്യാറാക്കിയത്: അമ്മു അയ്യപ്പൻ



# സമയത്തെ വരുതിയിലാക്കാം

ഒരു മനുഷ്യന് ചിലവഴിക്കുവാൻ കഴിയുന്ന ഏറ്റവും വിലയേറിയ വസ്തുവാണ് സമയം – തിയോഫ്രാസ്റ്റസ്.

'ഒന്നിനും സമയമില്ല'. ഇരുപത്തി നാല് മണിക്കൂർ തികയുന്നില്ല' എന്നൊക്കെ പരാതിപ്പെടുന്നവരെയും പരിഭവിക്കുന്നവരേയും നാം ദിനംപ്രതി കാണാറുണ്ട്. എന്നാൽ നാം മനസ്സിലാക്കേണ്ട വസ്തുത എല്ലാ മനുഷ്യർക്കും തുല്യമായി ലഭിച്ചിരിക്കുന്ന ഏക വിഭവം സമയമാണ് എന്നതാണ്. ധനികനും ദരിദ്രനും പണ്ഡിതനും പാമരനും തൊഴിലാളിക്കും മുതലാളിക്കും അദ്ധ്യാപകനും വിദ്യാർത്ഥിക്കുമെല്ലാം ദിവസത്തിൽ ഇരുപത്തിനാല് മണിക്കൂറുകൾ മാത്രമാണുള്ളത്. സമയം കാര്യക്ഷമമായി കൈകാര്യം ചെയ്യേണ്ടതിന്റെ പ്രാധാന്യത്തിലേക്കാണ് ഇത് വിരൽ ചൂണ്ടുന്നത്. ഒന്നോർത്തു നോക്കൂ, ദിവസത്തിൽ എത്ര മണിക്കൂറുകളാണ് ഉപയോഗശൂന്യമായ പ്രവർത്തനങ്ങൾക്ക് വേണ്ടി നാം ചിലവഴിക്കുന്നത്. ഇത്തരത്തിൽ പാഴായിപോയ സമയം കൂടി ഫലപ്രദമായി ഉപയോഗിച്ചിരുന്നെങ്കിൽ ജീവിതത്തിൽ എന്തൊക്കെ മാറ്റങ്ങളുണ്ടാകുമായിരുന്നു എന്ന് ഭാവനയിൽ കണ്ടുനോക്കൂ. ഇവിടെയാണ് ടൈം മാനേജ്മെന്റിന്റെ പ്രാധാന്യം. ടൈം മാനേജ്മെന്റ് സമയത്തിന്റെ കാര്യക്ഷമമായ ഉപയോഗത്തെ സൂചിപ്പിക്കുന്നു. സമയം കാര്യക്ഷമമായി ഉൽപാദനക്ഷമതയോടെ ഉപയോഗിക്കുകയാണെങ്കിൽ ആർക്കും വിജയം അവകാശപ്പെടാം.

സൂക്ഷിച്ച് വച്ച് ഭാവിയിലേക്ക് ഉപയോഗിക്കുവാൻ കഴിയാത്ത ഏക വിഭവമാണ് സമയം. നിങ്ങൾക്ക് ഒരു ബാങ്ക് അക്കൗണ്ട് ഉണ്ട് എന്ന് വിചാരിക്കുക. എല്ലാ ദിവസവും രാവിലെ അതിലേക്ക് 86,400 രൂപ നിക്ഷേപിക്കുന്നു. പക്ഷേ അത് ചിലവഴിക്കാൻ നിങ്ങൾക്ക് ഇരുപത്തി നാല് മണിക്കൂറുകളേ ലഭിക്കുകയുള്ളൂ. എങ്കിൽ എത്ര ഗൗരവത്തോടെയും ശ്രദ്ധയോടുമാകും ആ പണം ചിലവഴിക്കുക. ഇത്തരത്തിലൊരു അക്കൗണ്ട് നമുക്കെല്ലാവർക്കുമുണ്ട് പക്ഷേ പണത്തിനു പകരം രാവിലെ അതിലേക്ക് നിക്ഷേപിക്കപ്പെടുന്നത് 86,400 സെക്കന്റുകളാണ്. ഓരോ ദിവസവും നമുക്ക് ലഭിക്കുന്ന ഈ സെക്കന്റുകളെ ഗൗരവത്തോടെയും ശ്രദ്ധയോടെയും സമീപിക്കുവാൻ നമുക്കു സാധിക്കേണ്ടതുണ്ട്. 'Time is money' 'സമയം പണമാണ്' എന്നാണല്ലോ ബെഞ്ചമിൻ ഫ്രാങ്ക്ളിൻ പറഞ്ഞിരിക്കുന്നത്. 'നിങ്ങളുടെ മികച്ച വിഭവം നിങ്ങളുടെ സമയമാണ്' എന്നാണ് എഴുത്തുകാരനും മോട്ടിവേഷണൽ സ്പീക്കറുമായ ബ്രയാർ ട്രെയ്സി അഭിപ്രായപ്പെട്ടിരിക്കുന്നത്.

ഒരിക്കൽ പിശാചുക്കളുടെ തലവൻ മനുഷ്യരെ വഴി തെറ്റിക്കുവാൻ കഴിയുന്ന പുതിയ ചെകുത്താൻമാരെ ഭൂമിയിലേക്ക് അയക്കുവാൻ തീരുമാനിച്ചു. ഒരു പാട് ചെകുത്താൻമാർ അതിന് തയ്യാറായതോടെ ഇന്റർവ്യൂ നടത്തി ഒരാളെ തിരഞ്ഞെടുക്കുവാൻ തീരുമാനിച്ചു. ഇന്റർവ്യൂവിൽ കൂടുതൽ മാർക്ക് നേടിയ മൂന്ന് ചെകുത്താന്മാരോട് തലവൻ ഒരു ചോദ്യം ചോദിച്ചു. 'നിങ്ങൾ എങ്ങനെയാണ് മനുഷ്യരെ വഴിതെറ്റിക്കുവാൻ പോകുന്നത്' ഒന്നാമൻ മറുപടി പറഞ്ഞു ' ദൈവം ഇല്ല എന്ന് ഞാൻ പ്രചരിപ്പിക്കും'. രണ്ടാമൻ മറുപടി പറഞ്ഞു 'ഞാൻ നരകം ഇല്ല എന്ന് മനുഷ്യരോട് പറയും അതോടെ അവർക്ക് തെറ്റ് ചെയ്യാനുള്ള ഭയം മാറിക്കിട്ടും' മൂന്നാമൻ പറഞ്ഞു'ഒന്നിനും തിരക്ക് കൂട്ടേണ്ടതില്ല എല്ലാത്തിനും ധാരാളം സമയമുണ്ട് എന്ന് അവരെ ബോധ്യപ്പെടുത്തും'. മൂന്നാമന്റെ മറുപടി ഇഷ്ടപ്പെട്ട തലവൻ അവനെ ഭൂമിയിലേക്കയച്ചു എന്നതാണ് കഥ. അലസതയാകുന്ന മൂന്നാമത്തെ ചെകുത്താൻ നമ്മുടെ ഇടയിലുണ്ടോ എന്ന് നാം സ്വയം പരിശോധനയ്ക്ക് തയ്യാറാകേണ്ടിയിരിക്കുന്നു. 'അലസന്റെ മനസ്സ് ചെകുത്താന്റെ പണിപ്പുര' എന്നാണ് ബൈബിൾ പറയുന്നത്.

## മാറ്റിവയ്ക്കലുകളെ മാറ്റിയെടുക്കാം

ചെയ്യേണ്ട കാര്യങ്ങൾ മാറ്റി വയ്ക്കുക എന്നത് മനുഷ്യന്റെ സ്വഭാവത്തിന്റെ ഭാഗമാണ്. കാര്യങ്ങൾ മാറ്റി വച്ച് ശീലിച്ച ആളുകൾക്ക് ഒരല്പം പരിശ്രമിച്ചാൽ ഈ സ്വഭാവം മാറ്റാവുന്നതേയുള്ളൂ.





കാര്യങ്ങൾ മാറ്റിവയ്ക്കുവാൻ സാധാരണയായി നമ്മൾ പറയുന്ന കാരണങ്ങൾ ഒരു പാടുണ്ട്. 'ഈ കാര്യം നാളെ ചെയ്യാം ഇന്നിത് ചെയ്യാൻ തീരെ സമയമില്ല'. 'ഇപ്പോൾ ചെയ്യുന്നതും കുറച്ച് നാൾ കഴിഞ്ഞ് ചെയ്യുന്നതും ഒരു പോലെയാണ്.' 'ചെയ്ത് തീർക്കേണ്ട അവസാന ദിവസം ചെയ്താൽ എനിക്ക് കൂടുതൽ ഭംഗിയായും വേഗത്തിലും ചെയ്യാൻ സാധിക്കും.'

നിർഭാഗ്യവശാൽ കൂടുതൽ ആളുകളും മുകളിൽ പറഞ്ഞത് പോലെ ആണ് ചിന്തിക്കാറ്. ഫലമോ അവസാന ദിവസത്തിലെ അവസാന മിനിട്ടുവരെ കഠിനമായി അധ്വാനിച്ചാലും ഉദ്ദേശിച്ച കാര്യങ്ങൾ ചെയ്തു തീർക്കാൻ കഴിയാതെ വരുന്നു.

'മാറ്റിവയ്ക്കൽ' ഇന്ന് ജീവിതത്തിന്റെ ഭാഗം തന്നെ ആയി മാറിയിട്ടുണ്ട്. കാര്യങ്ങൾ ചെയ്തു തീർക്കുവാൻ കൂടുതൽ സമയമുണ്ട് എന്ന ചിന്ത നമ്മളെ പലപ്പോഴും അലസരാക്കുന്നു. പക്ഷേ ഓർക്കുക, ഇത് അലസരുടെ കാലഘട്ടമല്ല മറിച്ച് കാര്യങ്ങൾ ഭംഗിയായും വേഗത്തിലും ചെയ്യുന്ന വരുടേതാണ്.

ആധുനിക ജീവിതത്തിന്റെ ഭാഗങ്ങളായ മൊബൈൽ ഫോണുകളും ഇന്റർനെറ്റും സമൂഹമാധ്യമങ്ങളുമെല്ലാം ഒരു പരിധിവരെ മാറ്റിവയ്ക്കലുകൾക്ക് മനുഷ്യനെ പ്രേരിപ്പിക്കുന്നു എന്ന് പറയാതിരിക്കാൻ വയ്യ.

ടൈം മാനേജ്മെന്റ് വളരെയധികം പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. ഇത് നടപ്പിൽ വരുത്താൻ കഠിനമായ പരിശ്രമം കൂടിയേ തീരൂ. സമയത്തെ നിയന്ത്രിക്കുവാൻ കഴിയുന്ന ഒരാൾക്ക് ജീവിതത്തെ തന്നെ നിയന്ത്രിക്കുവാൻ സാധിക്കും. ടൈം മാനേജ്മെന്റ് ജീവിത വിജയത്തിലേക്കുള്ള ആദ്യ പടിയാണ്. സമയം ശരിയായി കൈകാര്യം ചെയ്യാൻ സാധിക്കാത്ത ഒരാൾക്ക് മറ്റെന്ത് സവിശേഷ ഗുണമുണ്ടെങ്കിലും ജീവിതത്തിൽ പരാജയപ്പെടാനാണ് സാധ്യത.

ടൈം മാനേജ്മെന്റ് കൊണ്ട് ഒരു പാട് നേട്ടങ്ങളുണ്ട്. ഇത് കഠിനമായി പ്രവർത്തിക്കുവാൻ നമ്മെ പ്രചോദിപ്പിക്കുന്നു. മാത്രമല്ല നമ്മുടെ കാര്യക്ഷമത വർദ്ധിപ്പിക്കുകയും ജീവിത സംതൃപ്തി നൽകുകയും ചെയ്യുന്നു. ചെയ്യുന്ന പ്രവർത്തിയുടെ ഗുണ നിലവാരം ഉയർത്താനും സ്ട്രെസ് കുറയ്ക്കുവാനും ടൈം മാനേജ്മെന്റ് സഹായിക്കുന്നു. അൽപം ആത്മ നിയന്ത്രണങ്ങളും അച്ചടക്കവും ഉണ്ടെങ്കിൽ ആർക്കും സമയത്തെ വരുതിയിലാക്കാം.

## പാഴായിപോകുന്ന സമയത്തെ കണ്ടെത്താം

പാഴായിപോകുന്ന ഒരു പാട് സമയം എല്ലാവരുടെയും ജീവിതത്തിലുണ്ട്. ഒന്ന് മനസ്സ് വച്ചാൽ അവയെ നമുക്ക് ഫലപ്രദമായി ഉപയോഗിക്കാം. ജീവിതത്തിൽ ഒരു മണിക്കൂർ പാഴാക്കാൻ ധൈര്യപ്പെടുന്ന ഒരാൾ ജീവിതത്തിന്റെ മൂല്യം കണ്ടെത്തിയിട്ടില്ല എന്ന് ചാൾസ് ഡാർവിൻ പറഞ്ഞിട്ടുണ്ട്.

## അതിരാവിലെ എഴുന്നേൽക്കുക

അതിരാവിലെ എഴുന്നേൽക്കുന്ന ശീലം സമയം ലാഭിക്കുവാൻ നമ്മെ സഹായിക്കുന്നുണ്ട്. ആറ് മണിക്ക് എഴുന്നേറ്റ് ശീലമുള്ള ഒരാൾ അഞ്ച് മണിക്ക് എഴുന്നേറ്റ് തുടങ്ങുന്നതോടെ അയാൾക്ക് ദിവസവും ഒരു മണിക്കൂർ വീതം ലഭിച്ചു തുടങ്ങുന്നു. 'Early to bed, early to rise makes a man healthy, wealthy and wise' എന്നൊരു ചൊല്ലുതന്നെ ഇംഗ്ലീഷ് ഭാഷയിലുണ്ട്.

## To do list

ഓരോ ദിവസവും ചെയ്ത് തീർക്കേണ്ട കാര്യങ്ങൾ ലിസ്റ്റ് ചെയ്യേണ്ടത് ടൈം മാനേജ്മെന്റിൽ പ്രാധാന്യം അർഹിക്കുന്ന കാര്യമാണ്. ഓരോന്നിന്റെയും പ്രാധാന്യത്തിനനുസരിച്ച് അവയെ ലിസ്റ്റിൽ ഉൾപ്പെടുത്തുന്നത് പ്രധാനപ്പെട്ട ജോലികൾ വിട്ടുപോകാതിരിക്കുവാൻ സഹായിക്കും.

## വലിയ ജോലികളെ ചെറുതാക്കുക

ബുദ്ധിമുട്ടേറിയ വലിയ ജോലികളെ ചെറിയ ടാസ്ക്കുകളാക്കി മാറ്റുന്നത് അവ പൂർത്തീകരിക്കുവാൻ നമ്മെ സഹായിക്കുന്നു. ജോലികൾ പൂർത്തീകരിക്കുന്നതിനിടയ്ക്ക് ഇടവേളകൾ ഉണ്ടാകണം, ഇല്ലെങ്കിൽ ഇതിനോട് നീതി പുലർത്താൻ നമുക്ക് സാധിക്കാതെ വന്നേക്കും.

'സമയം കൈകാര്യം ചെയ്യാൻ കഴിയുന്നത് വരെ നമുക്ക് മറ്റൊന്നും ചെയ്യാൻ കഴിയില്ല' എന്നതാണ് മാനേജ്മെന്റ് വിദഗ്ദനായ പീറ്റർ എഫ് ഡ്രക്കറിന്റെ അഭിപ്രായം.'സമയം ചിലവഴിക്കുന്നതിലല്ല മറിച്ച് സമയം നിക്ഷേപിക്കുന്നതിലാണ് വിജയരഹസ്യ'മെന്നതാണ് സ്റ്റീഫൻ ആർ കോവെയുടെ പക്ഷം.

ജീവിതത്തിലെ ഓരോ സെക്കന്റിനും വലിയ മൂല്യമാണുള്ളത്.

ഒരു വർഷത്തിന്റെ മൂല്യം അറിയുവാൻ ഒരു മാർക്കിന് വർഷം നഷ്ടപ്പെട്ട വിദ്യാർത്ഥിയോട് ചോദിക്കൂ.

ഒരു മാസത്തിന്റെ മൂല്യം അറിയുവാൻ അകാലത്തിൽ കുഞ്ഞിന് ജന്മം നൽകിയ അമ്മയോടു ചോദിക്കൂ.

ഒരു ആഴ്ചയുടെ മൂല്യം അറിയുവാൻ ഒരു ആഴ്ചപ്പതിപ്പിന്റെ പത്രാധിപരോട് ചോദിക്കൂ.

ഒരു മണിക്കൂറിന്റെ മൂല്യം അറിയുവാൻ കണ്ടുമുട്ടാൻ വെമ്പൽ കൊള്ളുന്ന കമിതാക്കളോട് ചോദിക്കൂ.

ഒരു മിനിട്ടിന്റെ മൂല്യം അറിയുവാൻ മിനിട്ടിന്റെ വ്യത്യാസത്തിൽ ട്രെയിൻ നഷ്ടമായ യാത്രക്കാരനോട് ചോദിക്കൂ.

ഒരു സെക്കന്റിന്റെ മൂല്യം അറിയുവാൻ സെക്കന്റിന്റെ വ്യത്യാസത്തിൽ അപകടത്തിൽ നിന്നു രക്ഷപെട്ട വ്യക്തിയോട് ചോദിക്കൂ.

എല്ലാവർക്കും അറിയാവുന്ന ആമയുടെയും മുയലിന്റെയും ഓട്ട മത്സരത്തിന്റെ കഥ ടൈം മാനേജ്മെന്റിനേക്കുറിച്ചാണ് പറയുന്നത്. ഇന്നലെ എന്നത് ചരിത്രമാണ്, നാളെ എന്നത് ദുരൂഹമാണ്, ഇന്ന് എന്നത് ഒരു സമ്മാനമാണ്. അതുകൊണ്ടാണ് നമ്മൾ അതിനെ 'present' എന്നു വിളിക്കുന്നത്. 'Time flies but I am the piolet' എന്ന് നമുക്കോരോരുത്തർക്കും പറയുവാൻ കഴിയണം.




**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com

3G Mobile World





**CREW**



Client : 3G MOBILE WORLD
Film : MY G PALAKKAD INAUGURATION
Agency : Passio
Account Directors : Vivek Mohan , Mohammed Sabeer
Creative Directors : Suresh Shanmugan ,Reju
Production House : TVC Factory
Director : Abin Cleatus
Producer : Sijoy Varghese
DOP : Adwaith Shine
Editor : Kiran Thomas

Choreographer: Vinu Master
Art : Sreekumar Karrikot
Costume Styling : Jeni Abin
Still Photographer / 2nd Unit DOP : Adwaith Shine
Make up : Janmani , Najil Anchal, Noble Poulose
Director's team : Jeni Abin, Alwin Cleatus
Melbin, Bibin
Line producer : Krishnakumar Kichu

Post Production Head : Dinu Paul
Music : Nikhil R Nair
Vocals : Jassie Gift , Zonobia Safar , Nikhil Ramdas
Mixed and Mastered :Shiju Ediyatheril AudiogenE
CG : Coconut Bunch, Bhani Chand, Vinoj Vasanthakumar
Smoke Artist : Vineesh Vijayan, blackmaria
Accounts Manager : Justine Thomas










**CREW**

Client :Parumala Hospital
Production House : Kots Media
Director : Binal kottacadu
DOP : Neil Dcunha
Editor : Muhamad Rahuman

Music : Vijay Jacob
ADs :Bineesh Namashivay,Meenakshi Reghunath
Pro Controller : Biju John
Stills : Samod Alex
DI : Sreekumar





## CREW



Directed by :Pragnesh C.K.
Brand : Zero Waste Kozhikode, (District Administration Project)
Client : Odyssia Footwear.
Production : Copyright Broadcasting & Media Productions.
Concept : Pragnesh CK
DOP : Jaganth V Ram
Editing : Rajeesh Gopi
Cg : RedMax,clt
Music Sajan K Ram
Associate Director : Raju Samanjasa.
Dubbing : Lal Media,Cochi.
Sound Mixing : Plugins,Clt.

Di Studio : Moviemyth.clt
Coloring : Hari G Nair.
Casting Director : Amritha.pk
Make Over : Nithya Mary,Resmi Biju.
Art : Shaghil Kp.
Production Exicutive : Ambareesh sivadas
Staring : Ann Benjamin,Sheema Madhu,Vedika Rajesh,Azad Kannadikkal,Appunni Sasi,Vijayan Karanthoor,jyothish Vadakara,Ragesh Parameswar.
Stills : Prasad Sneha
Producer : Ekanadhan

## Homage

### കലാശാല ബാബു



കഥകളി ആചാര്യൻ പത്മശ്രീ കലാമണ്ഡലം കൃഷ്ണൻ നായരുടെയും മോഹിനിയാട്ടത്തിന്റെ മാതാവ് എന്ന് അറിയപ്പെടുന്ന കലാമണ്ഡലം കല്യാണിക്കുട്ടിയമ്മയുടെയും മകനായ ബാബു നാടക വേദികളിലൂടെയാണ് ശ്രദ്ധേയനായത്. ഇണയെത്തേടി എന്ന ചിത്രത്തിലൂടെ സിനിമയിലെത്തി പിന്നീട് നാടകത്തിൽ സജീവമായി. തുടർന്ന് സീരിയലുകളിൽ ശ്രദ്ധേയമായ വേഷങ്ങൾ ചെയ്തു. ലോഹിതദാസിന്റെ കസ്തൂരിമാനിലൂടെയായിരുന്നു സിനിമയിലേക്കുള്ള രണ്ടാം വരവ്. എന്റെ വീട് അപ്പൂന്റെയും, തൊമ്മനും മക്കളും, ടൂ കൺട്രീസ്, ബാലേട്ടൻ, കസ്തൂരിമാൻ, പെരുമഴക്കാലം, തുറുപ്പുഗുലാൻ, പച്ചക്കുതിര തുടങ്ങി അമ്പതിലേറെ മലയാള സിനിമകളിൽ അഭിനയിച്ചു. 2018 മെയ് 14 ന് 68-ാം വയസ്സിൽ അന്തരിച്ചു.



### വിജയൻ പെരിങ്ങോട്

പെരിങ്ങോട് കണ്ണത്ത് വിജയൻ എന്ന വിജയൻ പെരിങ്ങോട്, 1983ൽ പി.എൻ മേനോൻ സംവിധാനം ചെയ്ത അസ്ത്രത്തിലൂടെയാണ് അഭിനയരംഗത്തേക്ക് കടന്നത്. സത്യൻ അന്തിക്കാട്, ലാൽ ജോസ് ചിത്രങ്ങളിലെ സ്ഥിരം സാന്നിധ്യമായിരുന്നു. ദേവാസുരം, മീശമാധവൻ, അച്ചുവിന്റെ അമ്മ, ഒപ്പം തുടങ്ങി ധാരാളം സിനിമകളിൽ അഭിനയിച്ചിട്ടുണ്ട്. റിലീസാകാനിരിക്കുന്ന നീലിയാണ് അവസാനം അഭിനയിച്ച ചിത്രം. പ്രൊഡക്ഷൻ കൺട്രോളറായും പ്രവർത്തിച്ചിട്ടുണ്ട്. 66-ാം വയസ്സിൽ 2018 മേയ് 23 ന് അന്തരിച്ചു.





# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം –5**

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലിഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയാണ് സ്റ്റീവ് ജോബ്സ്.

സാന്റാക്ലാര താഴ്വരയിലും സാൻഫ്രാൻസിസ്ക്കോയിലും വ്യത്യസ്തങ്ങളായ സാങ്കേതിക വിപ്ലവങ്ങളുടെ തിരതള്ളലുണ്ടായത് 1960കളുടെ അവസാന കാലങ്ങളിലാണ്. മൈക്രോചിപ്സ് നിർമ്മാതാക്കളും ഇലക്ട്രോണിക് കമ്പനികളും വീഡിയോഗെയിമുകൾ നിർമ്മിക്കുന്നവരും കമ്പ്യൂട്ടർ സ്ഥാപനങ്ങളും ഹാക്കർമാരും ഉണ്ടായി.

1975 ജനുവരി ലക്കം 'പോപ്പുലർ മെക്കാനിക്സ്' മാസികയിൽ ഒരു പേഴ്സണൽ കമ്പ്യൂട്ടർ കിറ്റിനെപ്പറ്റിയുള്ള വിവരങ്ങളുണ്ടായിരുന്നു. 'ആൾടെയർ' എന്നായിരുന്നു അതിന്റെ നാമം. മാസികയുടെ മുഖചിത്രത്തിൽ 495 ഡോളർ വിലയുള്ള യന്ത്രഭാഗങ്ങൾ മാത്രമാണുണ്ടായിരുന്നത്. ജോബ്സിന്റെയും വോസ്നിയാക്കിന്റെയും ശ്രദ്ധ 'ആൾട്ടെയറിൽ' പതിച്ചു. മാസിക വായിച്ച ബിൽഗേറ്റ്സും പോൾ അല്ലനും ആൾടെയറിൽ ഉപയോഗിക്കാൻ പറ്റുന്ന ഒരു പ്രോഗ്രാമിംഗ് ഭാഷ തയ്യാറാക്കുവാൻ തുടങ്ങി, ബേസിക്കിന്റെ ഒരു വകഭേദം.

## ഹോം ബ്രൂ

ചില ബുധനാഴ്ചകളിൽ അത്താഴത്തിനു കൂടിയിരുന്ന രണ്ടു സുഹൃത്തുക്കൾ ഗോൾഡൻ ഫ്രഞ്ച്, ഫ്രെഡ്മൂർ – പേഴ്സണൽ ഇലക്ട്രോണിക്സിനെ സംബന്ധിച്ച വിവരങ്ങൾ പങ്കുവെയ്ക്കാനായി ഒരു ക്ലബ്ബ് തുടങ്ങി. ഹോംബ്രൂ കമ്പ്യൂട്ടർ ക്ലബ്ബ് എന്നാണത് അറിയപ്പെട്ടത്. ഫ്രഞ്ചിന്റെ മെൻലോ പാർക്ക് ഗാരേജിൽ 1975 മാർച്ച് 5ന് ആദ്യയോഗം ചേർന്നു. നിങ്ങൾ സ്വന്തമായി കമ്പ്യൂട്ടർ, ടി.വി., ടെർമിനൽ, ടൈപ്പ് റൈറ്റർ ഇവയിലേതെങ്കിലും നിർമ്മിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ സമാന താൽപര്യങ്ങളുള്ളവരുടെ ഒരു യോഗത്തിൽ പങ്കെടുക്കുക എന്നൊരു പരസ്യം HP ബുള്ളറ്റിനിൽ വന്നു.

മുപ്പതോളംപേർ കൂടിയ ആ യോഗത്തിൽ വോസ്നിയാക്കും പങ്കെടുത്തു. ഗാരേജ് നിറഞ്ഞു കവിഞ്ഞ് ചെറുപ്പക്കാർ. ഓരോരുത്തരും തങ്ങളുടെ അറിവുകളും അഭിലാഷങ്ങളും വിവരിച്ചു. പൊതുവേ സഭാകമ്പക്കാരനും ലജ്ജാശീലനുമായ വോസ്നിയാക്ക് തനിക്കു ഹോട്ടലുകളിൽ പ്രദർശിപ്പിക്കാനുള്ള ചലച്ചിത്രങ്ങളും ടിവി ടെർമിനൽ ഡിസൈനും വീഡിയോഗെയിമുകളുമാണ് ഇഷ്ടമെന്നു പറഞ്ഞു. പുതിയ ആൾട്ടെയറും പ്രദർശിപ്പിച്ചിരുന്നു. പക്ഷേ മൈക്രോപ്രോസസറിന്റെ സ്പെസിഫിക്കേഷൻ ഷീറ്റു കാണാനായിരുന്നു വോസ്നിയാക്കിനു താൽപര്യം. സെൻട്രൽ പ്രോസസിംഗ് യൂണിറ്റ് മുഴുവനായും ഉൾക്കൊള്ളുന്ന ഒരു 'ചിപ്പ്' ആയ മൈക്രോ പ്രോസസറിനെക്കുറിച്ച് ആലോചിച്ചപ്പോൾ വോസ്നിയാക്കിന്



വോസ്നിയാക്ക്, സ്റ്റീവ് ജോബ്സ്

പുതിയൊരു ഐഡിയയുണ്ടായി.

ദൂരെയുള്ള ഒരു മിനി കമ്പ്യൂട്ടറുമായി ബന്ധിപ്പിക്കാൻ കഴിവുള്ള ഒരു ടെർമിനലും കീബോർഡും മോനിറ്ററും ഡിസൈൻ ചെയ്യുകയായിരുന്നു

കീബോർഡിൽ നാലക്ഷരങ്ങൾ ടൈപ്പു ചെയ്തു. വോസ്നിയാക്ക് ഞെട്ടിപ്പോയി. അക്ഷരങ്ങൾ സ്ക്രീനിൽ തെളിഞ്ഞു.കീബോർഡിൽ ടൈപ്പുചെയ്യുന്ന ഒരു ചിത്രം അന്നാദ്യമായി തൊട്ടുമുന്നിലിരിക്കുന്ന സ്ക്രീനിൽ തെളിഞ്ഞു!! പേഴ്സണൽ കമ്പ്യൂട്ടറിന്റെ ചരിത്രം സൃഷ്ടിച്ച നാഴികക്കല്ലായിരുന്നു അത്.

അപ്പോൾ വോസ്നിയാക്ക്. മൈക്രോപ്രോസസ്സർ ഉപയോഗിക്കുകയാണെങ്കിൽ മിനി കമ്പ്യൂട്ടറിന്റെ പ്രവർത്തനശേഷി ടെർമിനലിൽത്തന്നെ ഉൾക്കൊള്ളിക്കാം. അങ്ങനെ അതൊരു ഡെസ്ക് ടോപ്പ് കമ്പ്യൂട്ടറായി പ്രവർത്തിക്കും. കീബോർഡും സ്ക്രീനും കമ്പ്യൂട്ടറുമെല്ലാം ഒരു സംയോജിത പാക്കേജ് ആക്കുകയെന്നതായിരുന്നു പുതിയ ഐഡിയ. പിന്നീട് 'ആപ്പിൾ' എന്നറിയപ്പെട്ട നൂതന സംവിധാനത്തിന്റെ രേഖാ ചിത്രം അന്നു രാത്രി തന്നെ വോസ്നിയാക്ക് കടലാസിൽ പകർത്താൻ തുടങ്ങി. ആൾട്ടയറിലെ



ഹോംബ്രൂ കമ്പ്യൂട്ടർ ക്ലബ്ബ്

മൈക്രോപ്രോസസ്സറായ 'ഇന്റൽ 8080' ഉപയോഗിക്കാനാണ് ആദ്യം തീരുമാനിച്ചത്. പക്ഷേ അതിനു വില വളരെ കൂടുതലായിരുന്നു പകരം മറ്റൊന്ന് അന്വേഷിച്ചു. 40 ഡോളറിന് 'മോട്ടറോള 6800' വാങ്ങിക്കൊടുക്കാമെന്നു HPയിലെ സുഹൃത്തു പറഞ്ഞു. അങ്ങനെയിരിക്കെ MOS ടെക്നോളജീസ് നിർമ്മിച്ചതും അതേ ഇലക്ട്രോണിക് നിലവാരമുള്ളതുമായ ചിപ്പ് വെറും 20 ഡോളറിനു ലഭിക്കുമായിരുന്നു. ചിലവ് കുറച്ച് യന്ത്രം നിർമ്മിക്കാമെങ്കിലും ഇന്റലിന്റെ ചിപ്പിനാണ് ഗുണനിലവാരം. വോസ് ഗുണത്തിനു പ്രാധാന്യം കൊടുത്തു.

## സ്ക്രീനിൽ തെളിയുന്ന ചിത്രങ്ങൾ

രാത്രിയിൽ വീട്ടിൽചെന്ന് ഭക്ഷണം കഴിച്ചിട്ട് HPയിൽ മടങ്ങിവന്നാണ് വോസ്നിയാക്ക് സ്വന്തം കമ്പ്യൂട്ടറിന്റെ ജോലികൾ ചെയ്യുന്നത്. രാത്രിയുടെ ഏകാന്തതയിൽ തന്റെ കാബിനിലിരുന്ന് പാർട്ട്സുകൾ വിളക്കിച്ചേർക്കും. സ്ക്രീനിൽ ചിത്രങ്ങൾ തെളിയിക്കാൻ മൈക്രോപ്രോസസറിനെ സഹായിക്കുന്ന പ്രോഗ്രാം എഴുതിയുണ്ടാക്കി. കമ്പ്യൂട്ടർ ഉപയോഗിക്കാൻ സമയം പോരാത്തതിനാൽ കൈകൊണ്ട് എഴുതുകയായിരുന്നു. രണ്ടു മാസത്തെ പ്രയത്നം. 1975 ജൂൺ 29 ഞായറാഴ്ചയാണ് തന്റെ പ്രയത്നങ്ങൾ ഫലം കാണുമോയെന്ന് പരീക്ഷിച്ചറിയാൻ വോസ്നിയാക്ക് തീരുമാനിച്ചത്.

കീബോർഡിൽ നാലക്ഷരങ്ങൾ ടൈപ്പു ചെയ്തു. വോസ്നിയാക്ക് ഞെട്ടിപ്പോയി. അക്ഷരങ്ങൾ സ്ക്രീനിൽ തെളിഞ്ഞു !!

കീബോർഡിൽ ടൈപ്പുചെയ്യുന്ന ഒരു ചിത്രം അന്നാദ്യമായി തൊട്ടുമുന്നിലിരിക്കുന്ന സ്ക്രീനിൽ തെളിഞ്ഞു!!

പേഴ്സണൽ കമ്പ്യൂട്ടറിന്റെ ചരിത്രം സൃഷ്ടിച്ച നാഴികക്കല്ലായിരുന്നു അത്.

ഇത് സ്റ്റീവ് ജോബ്സിനെ വളരെയധികം ആകർഷിച്ചു. ഹോം ബ്രൂ മീറ്റിംഗുകളിൽ വോസ്നിയാക്കിനോടൊപ്പം സ്റ്റീവും പങ്കെടുക്കാൻ തുടങ്ങി. പങ്കെടുക്കുന്നവരുടെ എണ്ണം നൂറുതികഞ്ഞതുകൊണ്ട് മീറ്റിംഗ് സ്റ്റാൻഫോർഡ് ലീനിയർ ആക്സലറേറ്റർ സെന്ററിലെ ഓഡിറ്റോറിയത്തിലേക്ക് മാറ്റി. പ്രസംഗിക്കാൻ നാണമാണെങ്കിലും തന്റെ യന്ത്രത്തിനു ചുറ്റും അമ്പരപ്പോടെ തിങ്ങിക്കൂടുന്നവരോട് അതിന്റെ പ്രവർത്തനം വോസ്നിയാക്ക് അഭിമാനത്തോടെ വിവരിക്കുമായിരുന്നു. മറ്റുള്ളവർക്ക് സൗജന്യമായി നൽകണമെന്നായിരുന്നു വോസിന്റെ ആഗ്രഹം. പക്ഷേ ബിൽഗേറ്റ്സ് ആ അഭിപ്രായക്കാരനായിരുന്നില്ല. ഗേറ്റ്സും പോൾ അല്ലനും ചേർന്ന് 'ബേസിക്' രൂപകല്പന ചെയ്തപ്പോൾ ഹോം ബ്രൂവിലെ അംഗങ്ങൾ പ്രതിഫലം നൽകാതെ അതിന്റെ പകർപ്പുകളെടുക്കുകയും പങ്കുവെയ്ക്കുകയും ചെയ്തപ്പോൾ ബിൽഗേറ്റ്സ് ക്ഷോഭിച്ചു.

'നല്ല സോഫ്റ്റ് വെയറിന്റെ സൃഷ്ടിക്കു നിങ്ങൾ തടസ്സം നിൽക്കുന്നു പ്രതിഫലമില്ലാതെ ജോലിചെയ്യാൻ ഏതെങ്കിലും പ്രൊഫഷണൽ തയ്യാറാകുമോ? വിലകൊടുത്തു വാങ്ങാൻ തയ്യാറുള്ളവർ എനിക്കെഴുതുക' അദ്ദേഹം ക്ലബ്ബിനു കത്തെഴുതി.

അതുപോലെ തന്നെയായിരുന്നു സ്റ്റീവ് ജോബ്സും ബ്ലൂ ബോക്സായാലും കമ്പ്യൂട്ടറായാലും വോസ്നിയാക് വെറുതെ കൊടുക്കുന്നതിനോട് സ്റ്റീവ് ജോബ്സിന് യോജിപ്പില്ല. പ്രിന്റഡ് സർക്ക്യൂട്ടുകളുണ്ടാക്കി വിൽപ്പന നടത്താമെന്നും മറ്റുള്ളവർക്ക് അതു സ്വന്തമായി നിർമ്മിക്കാൻ സമയമില്ലെന്നും

സ്റ്റീവ് പറഞ്ഞു. വോസ് എന്തെങ്കിലും ഡിസൈൻ ചെയ്താലുടനെ സ്റ്റീവ് അതിൽ നിന്നു പണമുണ്ടാക്കാനുള്ള മാർഗ്ഗം കണ്ടെത്തും. കമ്പ്യൂട്ടറുകൾ വിൽക്കുന്നതിനെക്കുറിച്ച് വോസ്നിയാക്ക് ആലോചിച്ചിട്ടില്ല. പക്ഷേ സ്റ്റീവ് അതിനു വിപണി കണ്ടെത്തി. അതു തന്നെയായിരുന്നു ആ കൂട്ടുകെട്ടിന്റെ വിജയ രഹസ്യം.

## ബിസിനസ്സ് എന്ന ആശയം

കമ്പ്യൂട്ടർ വിൽക്കാനുള്ള പദ്ധതി സ്റ്റീവ് ജോബ്സ് മനസ്സിലിട്ടു രൂപപ്പെടുത്തിയെടുത്തു. അറ്റാരിയിലെ ഒരു പരിചയക്കാരനെക്കൊണ്ട് സർക്യൂട്ട് ബോർഡുകൾ വരപ്പിക്കാനും 50 പ്രിന്റുകളെടുക്കാനും തീരുമാനിച്ചു. വരയ്ക്കുന്നയാളുടെ ഫീസുകൂടാതെ 1000ഡോളറോളം ചിലവാകും. ഒരു പീസിനു 40 ഡോളർ വെച്ചു വിറ്റാൽ 700 ഡോളറോളം ലാഭം കിട്ടും. പദ്ധതി ഇഷ്ടമായെങ്കിലും അത്രയും വിറ്റുപോകുമോയെന്നായിരുന്നു വോസ്നിയാക്കിന്റെ ആശങ്ക. മുടക്കുമുതൽ കിട്ടിയാൽ മതിയെന്ന വിചാരമായിരുന്നു വോസിന്. വീട്ടുടമസ്ഥനു നൽകിയ ചെക്കു മടങ്ങിയതിന്റെ പ്രശ്നത്തിലായിരുന്നു അയാൾ. അതിന്റെ കൂടെ ഈ ഭാരം കൂടി എടുക്കാൻ ധൈര്യമില്ല.

> പ്രൊഡക്റ്റിന്റെ ഐഡിയയുണ്ട്. ഇനി കമ്പനിയുണ്ടാക്കണം. കമ്പനിക്കൊരു പേരുവേണം. അതിനിടെ ജോബ്സ് ആപ്പിൾമരങ്ങളുടെ കമ്പുകൾ വെട്ടാൻ ആൾഇൻവൺ ഫാമിലേക്കു പോയിരുന്നു.

പക്ഷേ വോസ്നിയാക്കിനെ പറഞ്ഞു സമ്മതിപ്പിക്കാൻ സ്റ്റീവിനറിയാം. ബിസിനസ്സ് രസകരമായ ഒരനുഭവമായിരിക്കുമെന്നും പറഞ്ഞു. പണമുണ്ടാക്കുകയാണ് ലക്ഷ്യമെന്നു മിണ്ടിയില്ല. പണം നഷ്ടപ്പെട്ടാലും നമുക്കൊരു കമ്പനിയുണ്ടാകും. തങ്ങൾ സ്വന്തമായി ഒരു കമ്പനിയുണ്ടാക്കുന്നുവെന്ന ആശയം വോസിനിഷ്ടപ്പെട്ടു. രണ്ട് ഉറ്റ ചങ്ങാതികളുടെ ഒരു കമ്പനി! എന്തുകൊണ്ടാണ് തനിക്കീ ആശയം തോന്നാതിരുന്നതെന്ന് വോസ് ആവേശം കൊണ്ടു.




അറ്റാരി




ആദ്യ മോഡൽ ആപ്പിൾ കമ്പ്യൂട്ടർ

സ്റ്റീവ് ജോബ്സ് തന്റെ ഫോക്സ് വാഗൺ കാർ 1500 ഡോളറിനു വിറ്റു. പക്ഷേ രണ്ടാഴ്ച കഴിഞ്ഞപ്പോൾ ഉടമസ്ഥൻ എഞ്ചിൻ കേടായെന്നു പരാതിയുമായി വന്നു. പകുതി വില തിരിച്ചു കൊടുക്കേണ്ടി വന്നു. വോസ്നിയാക്ക് അയാളുടെ HP65 കാൽക്കുലേറ്റർ 500 ഡോളറിനു വിറ്റെങ്കിലും വാങ്ങിച്ചയാൾ പകുതി തുകയാണ് കൊടുത്തത്. എല്ലാ സമ്പാദ്യങ്ങളും തപ്പിപ്പെറുക്കി എടുത്തപ്പോൾ മൂലധനമായി 1300 ഡോളറുണ്ട്.

പ്രൊഡക്റ്റിന്റെ ഐഡിയയുണ്ട്. ഇനി കമ്പനിയുണ്ടാക്കണം. കമ്പനിക്കൊരു പേരുവേണം. അതിനിടെ ജോബ്സ് ആപ്പിൾമരങ്ങളുടെ കമ്പുകൾ വെട്ടാൻ ആൾഇൻവൺ ഫാമിലേക്കു പോയിരുന്നു. വോസ്നിയാക്ക് കൂട്ടുകാരനെ പിടികൂടികൊണ്ടുവന്നു. രണ്ടുപേരും കമ്പനിക്ക് പല പേരുകളും ആലോചിച്ചു. എക്സിക്യൂട്ടെയ്, മാട്രിക്സ് പേഴ്സണൽ കമ്പ്യൂട്ടേഴ്സ്, ഇൻകോർപ്പറേറ്റഡ് തുടങ്ങിയവ.

അന്ന് സ്റ്റീവ് ഫലവർഗ്ഗങ്ങൾമാത്രം കഴിക്കുന്ന കാലമായിരുന്നു. ആപ്പിൾ തോട്ടത്തിൽ നിന്നു മടങ്ങി വന്നിട്ടേയുള്ളൂ. ആപ്പിൾ കമ്പ്യൂട്ടർ എന്ന പേര് സ്റ്റീവ് പറഞ്ഞു. കമ്പ്യൂട്ടർ എന്ന വാക്കിന്റെ പരുഷ ഭാവം അത് ഇല്ലാതാക്കും. ഒപ്പം ഡയറക്ടറിയിൽ 'അറ്റാരി'യുടെ മുന്നിൽ വരികയും ചെയ്യും.

അടുത്ത ദിവസം ഉച്ചയ്ക്കു മുൻപ് കടലാസുകൾ ഫയൽ ചെയ്യണം. അതിനുള്ളിൽ കൂടുതൽ നല്ല പേരു കിട്ടിയില്ലെങ്കിൽ 'ആപ്പിൾ' എന്നു തീരുമാനിക്കുമെന്ന് വോസ്നിയാക്ക് പറഞ്ഞു. അതു തന്നെ സംഭവിച്ചു. 'ആപ്പിൾ ജനിക്കുന്നു' ●

(തുടരും)



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ

# സ്റ്റാർട്ടപ്പിന്റെ ആസ്തപ്പാടുകൾ

വ്യാപാരനയം എന്നാൽ 'എന്ത് ചെയ്യുന്നു' എന്നതിനപ്പുറം 'എന്ത് ചെയ്യുന്നില്ല' എന്ന് കൂടിയാണ്. 'ഏതു സാധ്യതയ്ക്കു പിറകിൽ പോകില്ല' എന്ന് കണക്കുകൂട്ടി തീരുമാനമെടുക്കുക. താഴുകൾ എളുപ്പത്തിൽ തുറക്കാൻ കഴിയും എന്നതുകൊണ്ടുമാത്രം ആ വാതിലിലൂടെ കടക്കണമെന്നില്ല. പലപ്പോഴും ഇങ്ങിനെ കണ്ണടച്ചുപോകുന്നത് തെറ്റായ പാതയിലായിരിക്കും എത്തിക്കുക.

മഴ തോർന്നപ്പോൾ നോഹയുടെ നൗകയിൽ നിന്നും ആദ്യം പുറത്തുവിട്ടത് മലങ്കാക്കകളെയായിരുന്നു. കൊല്ലപ്പെട്ടവരുടെ ശേഷിപ്പുകളിൽ അന്നം തിരയുകയാണ് കാക്ക ചെയ്തത്. പിന്നീടാണ് നോഹ ഒരു അരിപ്രാവിനെ പറത്തിവിട്ടത്. പ്രളയക്കെടുതികൾക്കു മുകളിൽ അത് സങ്കടപ്പെട്ട് അലഞ്ഞു. ഒടുവിൽ ഒരു പച്ചിലനാമ്പ് കണ്ടെത്തി. പിന്നെ കൊക്കിലത് നുള്ളിയെടുത്ത് പെട്ടകത്തിലേയ്ക്ക് തിരിച്ചു.

സമൂഹത്തിലെ പ്രളയത്തിൽ തന്റെ അന്നം കണ്ടെത്തുന്നവനല്ല സംരംഭകൻ. പ്രളയത്തിനൊടുവിൽ മുളപൊട്ടുന്ന പ്രതീക്ഷയുടെ നാമ്പ് കണ്ടെത്തുന്നവനാണ് സംരംഭകൻ. അതുകൊണ്ടാണ് അങ്ങാടിയിൽ ഉപജീവനം കണ്ടെത്തുന്നവനിൽനിന്നും സംരംഭകൻ വ്യത്യസ്തനാകുന്നത്. അയാൾ എല്ലാ വാണിഭത്തെരുവിലും പുതിയ ഉല്പന്നമോ, ആശയമോ തിരഞ്ഞു നടക്കുകയാണ്.

'കച്ചവടക്കാരൻ', 'വ്യവസായി' എന്നീ വാക്കുകൾക്കു പകരം 'സംരംഭകൻ' എന്ന പദം പ്രചാരത്തിലായിട്ട് അധികകാലമായിട്ടില്ല. എന്നാൽ 'സ്റ്റാർട്ടപ്പ്' എന്ന വാക്ക് പുതിയ തലമുറയ്ക്ക് സുപരിചിതമായിരിക്കുന്നു.

2006–ൽ ആണ് തിരുവനന്തപുരം എഞ്ചിനീയറിങ്ങ് കോളേജിലെ നാലാംവർഷ വിദ്യാർത്ഥികളായ സോണി ജോയ്, സഞ്ജയ് വിജയകുമാർ, വിവേക് സ്റ്റീവ് ഫ്രാൻസിസ് എന്നിവർ ചേർന്ന് 'മോബ്മി'' എന്ന ടെക്നോളജി സംരംഭം തുടങ്ങിയത്. ഇക്കാലത്താണ് തങ്ങളുടെ ബിസിനസ്സ് നിക്ഷേപകനാകാൻ ഇവർ നടൻ മമ്മൂട്ടിയെ കാണാൻ പോയത്. അദ്ദേഹം തന്റെ സാമ്പത്തിക ഉപദേഷ്ടാവിന്റെ അടുത്തേയ്ക്ക് ഇവരെ പറഞ്ഞയച്ചു. അവിടെ നിന്നാണ് നിക്ഷേപത്തിന്റെ കൈവഴികൾ തുറന്നത്.

ഇവർ കണ്ടെത്തിയ ആശയമാണ് 'ഫുൾ ടോക് ടൈം പെർ സെക്കന്റ്ഡ് ബില്ലിങ്ങ്'. ഈ ആശയം ബി.പി.എൽ. കമ്പനി സ്വീകരിച്ചതോടെ സ്ഥാപനത്തിന്റെ വളർച്ചയ്ക്ക് പുതിയ പാത തുറന്നു. ആ സംരംഭമാണ് ടെക്നോപാർക്ക് ഇൻക്യുബേഷൻ സെന്ററിലെ ആദ്യ വിദ്യാർത്ഥി സ്റ്റാർട്ടപ്പ്. ഇന്നത് ഇന്ത്യയിൽ മുഴുവൻ വേരുകളുള്ള സംരംഭമായി വളർന്നിരിക്കുന്നു.

സാധാരണ സംരംഭകനിൽനിന്നും വ്യത്യസ്തമായി, സ്റ്റാർട്ടപ്പ് സംരംഭകരിൽ നല്ല ശതമാനം പേരും വിദ്യാർത്ഥികളാണ്. കോളേജ് കാലമാണ് ഇത്തരം സംരംഭം തുടങ്ങാൻ പറ്റിയകാലം എന്നാണ് ഇവർ പറയുന്നത്. സമയം ധാരാളമുണ്ട്. മറ്റു ബാധ്യതകളില്ല. അതുകൊണ്ടുതന്നെ വിദ്യാഭ്യാസം അവസാനിപ്പിക്കുമ്പോഴേക്കും ആശയത്തെ വിജയത്തിലെത്തിക്കാൻ കഴിയും. ഇനി വിജയിച്ചില്ലെങ്കിൽതന്നെ സംരംഭകത്വത്തിലേയ്ക്ക് പ്രയോജനപ്പെടും.

സാധാരണ വ്യവസായങ്ങളുടെ ആദ്യകാലം വിവിധ ലൈസൻസുകൾ ലഭിക്കുന്നതിനുള്ള നെട്ടോട്ടത്തിലായിരിക്കും സംരംഭകൻ. ഇതിന് നേർ വിപരീതരീതിയാണ് സ്റ്റാർട്ടപ്പുകൾ സ്വീകരിക്കുന്നത്. ഇവർ ആദ്യംതന്നെ ഉല്പന്നം വികസിപ്പിച്ചെടുക്കുന്നു. അതിനുശേഷം അതിന്റെ മാർക്കറ്റ് ഉണ്ടാക്കിയെടുക്കുന്നു. ഇതിനെല്ലാം ശേഷമാണ് നിയമപരമായ രജിസ്ട്രേഷനുകൾ സംഘടിപ്പിക്കുന്നത്. അതുകൊണ്ടുതന്നെ ഉല്പന്നമോ മാർക്കറ്റിങ്ങോ പരാജയപ്പെട്ടാൽ നൂലാമാലകളില്ലാതെ പ്രവർത്തനം അവസാനിപ്പിക്കാൻ കഴിയുന്നു.

ഡിജിറ്റലൈസേഷൻ പുരോഗമിച്ചുകൊണ്ടിരിക്കുന്ന രാജ്യത്ത് പരമ്പരാഗത മേഖലയെ പിൻതള്ളി ഡിസ്റപ്ഷൻ മേഖലകൾ കരുത്താർജ്ജിക്കുന്നു. ഇതിലൂന്നിയ ഇന്നവേഷനുകൾ, ഇൻക്യുബേഷൻ കേന്ദ്രങ്ങൾ, ബിസിനസ്സ് മോഡലുകൾ എന്നിവയാണ് സ്റ്റാർട്ടപ്പിന്റെ പ്രവർത്തന മേഖല. അതുകൊണ്ടുതന്നെ നൈപുണ്യവികസനം, ക്രിയേറ്റിവിറ്റി, ഡിസൈൻ തിങ്കിങ്ങ്, ടെക്നിക്കൽ സ്കിൽ എന്നിവയുണ്ടെങ്കിൽ മാത്രമെ, സ്റ്റാർട്ടപ്പുകൾ വിജയം വരിക്കൂ. കാലീകമായ മാറ്റം സ്റ്റാർട്ടപ്പിലും പ്രതിഫലിക്കണം.

നവീനമായ ആശയത്തോടൊപ്പം അതിന് ലഭ്യമായ അവസരത്തെക്കുറിച്ചും അതിന്റെ വിപണി സാധ്യതയെക്കുറിച്ചും സംരംഭകൻ അറിഞ്ഞിരിക്കണം. വിപണിയിൽ തന്റെ ഉല്പന്നത്തിനോ സേവനത്തിനോ ഇടമുണ്ടോയെന്നും ഇടയ്ക്കിടെ പരിശോധിച്ചുകൊണ്ടിരിക്കണം. ശിരസ്സിൽ കവിതയാണോ കണക്കാണോ കൂടുതൽ ഇടം കണ്ടെത്തിയിട്ടുള്ളതെന്ന് സംരംഭകൻ പരിശോധിക്കുന്നത് നന്ന്.

അനന്തമായ സാധ്യതകളാണ് ലോകത്താകമാനം രൂപപ്പെട്ടുവരുന്നത്. അനലിസ്റ്റിക്സ്, മെഷിൻ ലേണിങ്ങ്, ഇന്റർനെറ്റ് ഓഫ് തിങ്കിങ്ങ് തുടങ്ങിയവയിൽ രൂപപ്പെട്ടുവരുന്ന സാങ്കേതിക വിദ്യകളാണ് വ്യവസായ സേവന മേഖലകളിൽ ഭാവിയിൽ മുന്നേറാൻ പോകുന്നത്. അതുകൊണ്ടുതന്നെ സംരംഭകൻ ഇതിൽനിന്നും തന്റെ ഇടം കണ്ടെത്തേതുണ്ട്.

എല്ലാ വികസന സാധ്യതകളെക്കുറിച്ചും ഒരേപോലെ അന്വേഷിക്കുന്ന ആൾ അതിലൊന്നുംതന്നെ തെരഞ്ഞെടുക്കാൻ ഇടയില്ല എന്നാണ് പഠനങ്ങൾ പറയുന്നത്. എല്ലാ ഉപഭോക്താക്കളേയും ഒരിക്കലും ഒരേ സമയം ലക്ഷ്യമിടാതിരിക്കുക. എല്ലാ സാധ്യതകൾക്കു പിന്നാലെയും ഓടുന്ന സെയിൽസ്മാൻ ഒന്നും നേടാനാകാതെ നട്ടം തിരിയുന്നു.

'വ്യാപാരനയം' എന്നാൽ 'എന്ത് ചെയ്യുന്നു' എന്നതിനപ്പുറം 'എന്ത് ചെയ്യുന്നില്ല' എന്ന് കൂടിയാണ്. 'ഏതു സാധ്യതയ്ക്കു പിറകിൽ പോകില്ല' എന്ന് കണക്കുകൂട്ടി തീരുമാനമെടുക്കുക. താഴുകൾ എളുപ്പത്തിൽ തുറക്കാൻ കഴിയും എന്നതുകൊണ്ടുമാത്രം ആ വാതിലിലൂടെ കടക്കണമെന്നില്ല. പലപ്പോഴും ഇങ്ങിനെ കണ്ണടച്ചുപോകുന്നത് തെറ്റായ പാതയിലായിരിക്കും എത്തിക്കുക.

സ്റ്റാർട്ടപ്പ് സംരംഭകരിൽ പലരും തങ്ങളുടെ സ്വന്തം ആശയങ്ങളാണ് മറ്റുള്ളവരുടേതിനേക്കാൾ മികച്ചതെന്ന് കരുതുന്നു. ഈ ആത്മവിശ്വാസമാണ് പുതിയ സ്ഥാപനങ്ങൾ തുടങ്ങാൻ പലരേയും പ്രേരിപ്പിക്കുന്നത്.

സ്വന്തം ആശയങ്ങളിൽ മദോന്മത്തരാണ് ഇവർ. ഇതിൽനിന്നും രക്ഷനേടാനായി വിമർശനബുദ്ധിയോടെ ഇടയ്ക്കൊന്ന് പിൻതിരിഞ്ഞു നോക്കണം. തങ്ങൾ മുന്നോട്ടുവെച്ച ഏതൊക്കെ ആശയങ്ങളാണ് ഇപ്പോഴും മികച്ചതായി കാണപ്പെടുന്നത് എന്ന് വിലയിരുത്തുക. സ്റ്റാർട്ടപ്പ് രംഗത്തെ മിക്ക സ്ഥാപനങ്ങളും ആരംഭശൂരത്വത്തിൽ കൂടുതൽ ഒന്നുമാകാതെ പോകുന്നതിനു കാരണം ഈ പിൻകാഴ്ചയുടെ കുറവാണ്.

മാറ്റങ്ങൾ വളരെ വേഗത്തിലാണ്. ആ മാറ്റങ്ങൾക്കനുസരിച്ച് ആശയങ്ങൾ സൃഷ്ടിക്കാനും അതിനെ ലാഭകരമായ ബിസിനസ്സ് മോഡലുകളാക്കി മാറ്റാനും കഴിഞ്ഞാൽ സംരംഭകരംഗത്ത് വിജയിക്കാനാകും. സ്റ്റാർട്ടപ്പ് രംഗത്തേക്ക് കടന്നുവരുന്നവർ പ്രത്യേകം ശ്രദ്ധിക്കേണ്ടതും ഇതുതന്നെ. പുതിയ കണ്ടെത്തലുകളെക്കുറിച്ച് നമുക്കൊരിക്കലും പ്രവചിക്കാനാവില്ല.

ക്രിയാത്മകത നിറഞ്ഞ ഒരു കറുത്ത അരയന്നത്തിന്റെ പുറത്തേറി സഞ്ചരിക്കുക. കടമ്പാദ്ധ്യതകളിൽ പെടാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കുക. ലളിത ജീവിതത്തോട് പൊരുത്തപ്പെട്ടുപോകുക. വലിയ വിജയം വന്നുവോ ഇല്ലയോ എന്നത് ഇപ്പോൾ കാര്യമാക്കേണ്ടതില്ല. അത് ഭാവിയിൽ മാത്രം സംഭവിക്കാനുള്ള ഒന്നാണ്.

'ഞാൻ പ്രവചനങ്ങൾ നടത്താറില്ല. ഇതുവരേയ്ക്കും ചെയ്തിട്ടില്ല. ഇനി ചെയ്യുകയുമില്ല' – മുൻ ബ്രിട്ടീഷ് പ്രധാനമന്ത്രി ടോണി ബ്ലെയർ. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

## Damn Good Advice
- by George Lois

## പുസ്തക പരിചയം




അമേരിക്കയിലെ ഏറ്റവും പ്രസിദ്ധമായ സർഗ്ഗാത്മകചിന്തകന്മാരിൽ ഒരാളായ ജോർജ് ലോയിസിന്റെ Daman Good Advice എന്ന ബുക്കിലൂടെ നമുക്ക് പ്രായോഗിക ഉപദേശങ്ങൾ, വസ്തുതകൾ, കഥകൾ, പ്രചോദനം എന്നിവ ലഭിക്കുന്നു. ഈ പുസ്തകം ജീവിതം, ബിസിനസ്സ്, സർഗ്ഗാത്മകത, എന്നിവ ഉൾപ്പെടെ വിജയിക്കാൻ ആഗ്രഹിക്കുന്ന ഏവർക്കും വേണ്ടതായ കാലാതീതമായ, സൃഷ്ടിപരമായ ഒരു ബൈബിൾ ആണ് . മാഡിസൺ അവന്യൂവിലെ യഥാർത്ഥ മാഡ് മാൻ 'മാസ്റ്റർ കമ്മ്യൂണിക്കേറ്റർ' ആയ ജോർജ് ലോയിസിന്റെ ജീവിതത്തിലെ പ്രശ്നങ്ങളിൽ നിന്നും ഉരുത്തിരിഞ്ഞ പ്രധാന പാഠങ്ങൾ ആണ് ഇതിൽ പ്രതിപാദിക്കുന്നത്. ഓരോ പേജും നിങ്ങളുടെ കഴിവുകളെ തിരിച്ചറിയുന്നതിൽ സഹായിക്കുന്നു. വിജയത്തിലേക്ക് പുതിയ ആശയം നൽകുന്നു. ഈ പുസ്തകത്തിൽ അവതരിപ്പിച്ചിരിക്കുന്ന ആശയങ്ങളും ചിത്രങ്ങളും പുതിയതും ആകർഷകവുമായവയാണ്. ആത്മവിശ്വാസം ഉണർത്തുന്നതിനും ക്രിയാത്മകതയെക്കുറിച്ച് നിങ്ങളെ പഠിപ്പിക്കുന്നതിനും ഏറ്റവും സഹായകരമാണ്. ജോർജ് ലോയിസിന്റെ ഈ പുസ്തകം മികച്ച ഒരു വായനാനുഭവം ആയിരിക്കും.

# വീട്ടിൽ ഒരു ബ്യൂട്ടി പാർലർ



## ബേക്കിങ് സോഡ മുടിക്ക് തരുന്ന അത്ഭുതങ്ങൾ

ബേക്കിങ് സോഡാ അഥവാ സോഡിയം ബൈകാർബണേറ്റ് വീട്ടിൽ നാം പല ആവശ്യങ്ങൾക്കും ഉപയോഗിക്കുന്നതാണ്.

### ബേക്കിങ് സോഡാ മുടിക്ക് എങ്ങനെ ഉപയോഗിക്കാം

ആൽക്കലൈൻ സ്വഭാവമുള്ള ബേക്കിങ് സോഡാ മുടിയിലെ രാസവസ്തുക്കൾ നീക്കുന്നു. ചെറിയ അളവ് ബേക്കിങ് സോഡാ ഷാമ്പൂവിൽ ചേർത്ത് തലയിൽ പുരട്ടുക. ഇത് ആഴ്ചയിൽ ഒരിക്കൽ ചെയ്താൽ ആരോഗ്യമുള്ള മുടി ലഭിക്കും.

### എണ്ണമയമുള്ള മുടിക്ക് ബേക്കിങ് സോഡാ

നിങ്ങൾക്ക് എണ്ണ മയമുള്ള തലയോടാണ് എങ്കിൽ ബേക്കിങ് സോഡാ ഉത്തമമാണ്. എണ്ണമയമുള്ള തലയോട്ടിലെ പൊടിയും, അഴുക്കും, വിയർപ്പും, അന്തരീക്ഷത്തിലെ മറ്റു ഘടകങ്ങളും ഇത് നീക്കുന്നു. ഇതിനായി ബേക്കിങ് സോഡാ വെള്ളത്തിൽ 1:3 എന്ന അനുപാതത്തിൽ യോജിപ്പിക്കുക. ഇത് തലയിൽ മുഴുവൻ പുരട്ടി പൊതിയുക. 5 മിനിട്ടിനു ശേഷം കഴുകിക്കളയുക. മാസത്തിൽ രണ്ടിലധികം തവണ ഇത് ചെയ്യുക. വരണ്ട മുടിയിൽ ഷാമ്പൂ പുരട്ടുക. ബേക്കിങ് സോഡാ കുറച്ചു വിതറി നന്നായി മസാജ് ചെയ്യുക. ബാക്കിയുള്ളവ ബ്രെഷ് ഉപയോഗിച്ച് നീക്കം ചെയ്യുക.

### താരന് ബേക്കിങ് സോഡാ

മുടിയിൽ ഉണ്ടാകുന്ന സാധാരണ ഒരു പ്രശ്നമാണ് താരൻ. താരനും മറ്റു പ്രശ്നങ്ങളും അകറ്റാനായി ആദ്യം നനഞ്ഞ മുടിയിൽ ഒരു സ്പൂൺ ബേക്കിങ് സോഡാ ഇട്ട് നന്നായി മസാജ് ചെയ്യുക. 5 മിനിട്ടിനു ശേഷം സാധാരണ വെള്ളത്തിൽ കഴുകുക. ആഴ്ചയിൽ ഒരിക്കൽ ചെയ്താൽ മികച്ച ഫലം ലഭിക്കും. ഇതിനു പകരം ഒരു നാരങ്ങാ ജ്യൂസും ബേക്കിങ് സോഡയും ചേർത്ത് പേസ്റ്റ് രൂപത്തിലാക്കി മുടിയുടെ വേരിൽ പുരട്ടുക. കുറച്ചു സമയം കഴിഞ്ഞു കഴുകിക്കളയുക. നാരങ്ങായിലെ വിറ്റാമിൻ സി യും മഗ്നീഷ്യവും വൃത്തിയാക്കാൻ മികച്ചതാണ്.

### കണ്ടിഷനിംഗിന് ബേക്കിങ് സോഡാ

മുടി സ്മൂത്ത് ആക്കാനായി കണ്ടീഷണർ ഉപയോഗിക്കേണ്ടത് അത്യാവശ്യമാണ്. ബേക്കിങ് സോഡാ അസിഡിക് ലെവൽ നിയന്ത്രിക്കുന്നതിനാൽ ഇത് മികച്ചതാണ്. അതിനാൽ ഇത് കണ്ടീഷണർ ആയി ഉപയോഗിക്കാവുന്നതാണ്. അര കപ്പ് ബേക്കിങ് സോഡാ ഒരു കപ്പ് ഏതെങ്കിലും കണ്ടീഷണറിൽ ചേർത്ത് ഷാമ്പൂവിനു ശേഷം മുടിയുടെ വേര് മുതൽ അറ്റം വരെ പുരട്ടുക.15 മിനിട്ടിനു ശേഷം കഴുകുക.

കുറിപ്പ് : കണ്ടീഷണറായി ബേക്കിങ് സോഡാ മാത്രം ഉപയോഗിക്കരുത്. ഇത് ആൽക്കലൈൻ ഉള്ളതിനാൽ കണ്ടീഷണറുമായി മിക്സ് ചെയ്തു മാത്രം ഉപയോഗിക്കുക.

### കഴുകാനായി ബെക്കിങ് സോഡാ

രാസവസ്തുക്കൾ ശരിയായി നീക്കം ചെയ്യാതെ നിങ്ങളുടെ മുടി ചീത്തയാകുകയാണെങ്കിൽ ഇത് ഉപയോഗിച്ച് കഴുകുകയാണെങ്കിൽ അധികമുള്ള ഷാമ്പൂവും മറ്റു മാലിന്യങ്ങളും അകറ്റി മുടിയുടെ പ്രശ്നങ്ങൾ അകറ്റുന്നു സുന്ദരമായ മുടിക്ക് 3 സ്പൂൺ ബേക്കിങ് സോഡാ ഒരു കപ്പ് വെള്ളത്തിൽ കലക്കി മുടി കഴുകുക. ഇത് തലയോടിൽ പുരട്ടിയ ശേഷം ടവൽ കൊണ്ട് തുടച്ചു ഉണക്കുക.

## മുടിയിലെ കറുപ്പ് സംരക്ഷിക്കും ഒറ്റമൂലി

### നെല്ലിക്ക വെളിച്ചെണ്ണ

നെല്ലിക്കയും വെളിച്ചെണ്ണയും കേശ സംരക്ഷണത്തിന്റെ കാര്യത്തിൽ മുന്നിലാണ്. രണ്ട് ടേബിൾ സ്പൂൺ നെല്ലിക്കപ്പൊടി മൂന്ന് ടേബിൾ സ്പൂൺ വെളിച്ചെണ്ണ എന്നിവയാണ് ആവശ്യമുള്ള സാധനങ്ങൾ.

### ഉപയോഗിക്കുന്ന വിധം

രണ്ട് മിശ്രിതവും കൂടി നല്ലതു പോലെ ചെറുതായി ചൂടാക്കാം. ഇത് തണുത്ത് കഴിഞ്ഞ ശേഷം തലയിൽ തേച്ച് പിടിപ്പിക്കാവുന്നതാണ്. നല്ലതു പോലെ തലയോട്ടി മസ്സാജ് ചെയ്ത ശേഷം ഒരു മണിക്കൂറിനു ശേഷം കഴുകിക്കളയാവുന്നതാണ്. ഇത് ആഴ്ചയിൽ മൂന്ന് തവണ ചെയ്താൽ മതി അകാല നരയ്ക്ക് നല്ല പരിഹാരം കാണുന്നതാണ്.

### കറിവേപ്പിലയും വെളിച്ചെണ്ണയും

കറിവേപ്പിലയും വെളിച്ചെണ്ണയും മിക്സ് ചെയ്ത് തേച്ചാൽ അത് അകാല നരയെന്ന പ്രശ്നത്തെ ഇല്ലാതാക്കുന്നു. കറിവേപ്പില വെളിച്ചെണ്ണയിലിട്ട് കാച്ചി മുടിയിൽ തേച്ചാൽ മതി. ഇത് മുടിയുടെ ആരോഗ്യം വർദ്ധിപ്പിക്കുകയും അകാല നരയെന്ന പ്രശ്നത്തെ ഇല്ലാതാക്കുകയും ചെയ്യുന്നു. മുടിയിൽ ഈ എണ്ണ തേച്ച് പിടിപ്പിച്ച് ഒരു മണിക്കൂറിനു ശേഷം ഷാമ്പൂ ഇട്ട് കഴുകിക്കളയാവുന്നതാണ്.

### ഗുണങ്ങൾ

ഇത് മുടിയിലെ മെലാനിന്റെ അളവ് കൃത്യമാക്കുന്നു. മാത്രമല്ല മുടിക്ക് പ്രകൃതിദത്തമായുള്ള നിറത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ഇതിലുള്ള വിറ്റാമിൻ ബി മുടി വളർച്ചക്കും സഹായിക്കുന്നു.

### വെളിച്ചെണ്ണയും നാരങ്ങ നീരും

വെളിച്ചെണ്ണയും നാരങ്ങ നീരും മിക്സ് ചെയ്ത് തേക്കുന്നതും അകാല നരയെന്ന പ്രശ്നത്തെ ഇല്ലാതാക്കുന്നു. നല്ലതുപോലെ ചൂടാക്കിയ വെളിച്ചെണ്ണ ചൂടാറിയ ശേഷം അൽപം നാരങ്ങ നീര് മിക്സ് ചെയ്ത് തലയിൽ തേച്ച് പിടിപ്പിക്കാം. ഇത് 30 മിനിട്ടിനു ശേഷം കഴുകിക്കളയാവുന്നതാണ്. ആഴ്ചയിൽ രണ്ട് തവണ ഇത് ചെയ്യാവുന്നതാണ്.

### ശ്രദ്ധിക്കേണ്ടത്

ഒരിക്കലും നാരങ്ങ നീര് കൂടുതൽ ചൂടാക്കരുത്. നാരങ്ങയിലുള്ള വിറ്റാമിൻ ബി, സി എന്നിവ മുടിയുടെ ആരോഗ്യത്തേയും അഴകിനേയും അകാല നരക്കും പ്രതിവിധിയാകുന്നു.

# യോഗ സാധാരണ ജീവിതത്തിൽ

ആർഷഭാരതം മാനവരാശിക്ക് നൽകിയ അമൂല്യ സംഭാവനയാണ് യോഗവിദ്യ. മറ്റ് വ്യായാമ മുറകളെപ്പോലെ യാതൊരു വിധ ഉപകരണങ്ങളും ആവശ്യമില്ല എന്നുള്ളതാണ് ഇതിന്റെ ഏറ്റവും ശ്രേഷ്ഠമായ പ്രത്യേകത. കട്ടിയുള്ള ഒരു വിരിപ്പ് കൈയ്യിൽ കരുതിയാൽ യോഗ എവിടെയും അഭ്യസിക്കുവാൻ സാധിക്കും. യോഗ നമ്മുടെ ദിനചര്യയിൽ ഉൾപ്പെടുത്തിയെങ്കിൽ മാത്രമേ ഇതിന്റെ പൂർണ്ണമായ പ്രയോജനം ലഭിക്കുകയുള്ളൂ. അച്ചടക്കത്തോടെയും വാശിയോടുമുള്ള പരിശീലനം ഒരാൾക്ക് ഒരു പുതിയ ശരീരം സമ്മാനിക്കപ്പെടും എന്ന കാര്യത്തിൽ തെല്ലും സംശയം വേണ്ട.

വിഷമാസനങ്ങൾ തുടരുന്നു.

### പവന മുക്താസനം

പവനമുക്താസനം തുടക്കക്കാർക്ക് കുറച്ച് ബുദ്ധിമുട്ട് ഉണ്ടാക്കുമെന്നതിനാൽ ഇതിന്റെ ലളിതരീതി ആദ്യം പരിശീലിക്കാം.

**ലളിതരീതി:** കട്ടിയുള്ള ഒരു വിരിപ്പിൽ നീണ്ടുനിവർന്നു കിടക്കുക.. കൈകൾ അതാത് വശങ്ങളിൽ കമഴ്ത്തി വയ്ക്കുക. ഇതിനുശേഷം വലതുകാൽ മെല്ലെ മടക്കി കൈകളുടെ സഹായത്തോടെ നന്നായി ശരീരത്തോട് ചേർക്കണം. കഴിയുന്നത്ര നെഞ്ചിനോട് അടുപ്പിക്കണം. ശ്വാസം പൂർണ്ണമായി എടുത്തതിനുശേഷം മെല്ലെ ശ്വാസം വിട്ടുകൊണ്ട് തലയും കഴുത്തും ഉയർത്തി കാൽമുട്ടിൽ മൂക്ക് തൊടീക്കാൻ ശ്രമിക്കുക. ക്രമേണ തൊടുന്നതായിരിക്കും. ഏകദേശം 5 സെക്കന്റിനുശേഷം ശ്വാസം സാവധാനം എടുത്തുകൊണ്ട് കൈകൾ വിട്ട് കാൽമുട്ട് നിവർത്തി തറയിൽ വയ്ക്കുക. ഇങ്ങനെ അഞ്ചു സെക്കന്റ് വിശ്രമിച്ചശേഷം ഇടതുകാൽ കൊണ്ടും ഇതേപോലെ ആവർത്തിക്കുക. ഏകദേശം പത്തു തവണ ചെയ്താൽ മതിയാകും.

### ശരിയായ രീതി

വിരിപ്പിൽ നീണ്ടുനിവർന്നു കിടക്കുക. കാൽമുട്ടുകൾ രണ്ടും ഒന്നിച്ചുമടക്കി കൈകൾകൊണ്ട് കോർത്ത് പിടിക്കണം. ശ്വാസം പൂർണ്ണമായി ഉള്ളിലേക്ക് എടുക്കുക. തുടർന്ന് ശ്വാസം വിട്ടുകൊണ്ട് തലയും ശരീരവും ഉയർത്തി മൂക്ക് കാൽമുട്ടുകൾക്കിടയിൽ മുട്ടിക്കണം. ഈ സമയം തുടകൾ രണ്ടും നെഞ്ചിനോട് ചേർന്നിരിക്കും. ഈ നിലയിൽ ഏകദേശം അഞ്ചു സെക്കന്റിന് ശേഷം ശ്വാസം എടുത്തുകൊണ്ട് കൈകൾ അയച്ച് കാലുകൾ നിവർത്തി സാധാരണ നിലയിലേക്ക് വരിക. കുറച്ചു സമയം ശവാസനത്തിൽ കിടന്ന ശേഷം തുടക്കക്കാർ പത്തു തവണയെങ്കിലും ആവർത്തിക്കുക.



### പ്രയോജനം

ഗ്യാസ്ട്രബിൾ എന്ന അസുഖത്തിന് ശ്വാശത പരിഹാരമാണ് പവനമുക്താസനം. മലബന്ധം, കുടവയർ എന്നിവ കുറയ്ക്കാൻ കാരണമാകുന്നു. ശരീരിത്തിന് മൊത്തത്തിൽ ഉണർവ്വും ഉന്മേഷവും സിദ്ധിക്കുന്നു.

### പശ്ചിമോത്താനം:

പശ്ചിമോത്താനം പല രീതിയിൽ ചെയ്യാവുന്നതാണെങ്കിലും പൊതുവേ എല്ലാവർക്കും ചെയ്യാവുന്നരീതിയാണ് താഴെ ചേർക്കുന്നത്. ശരീരപുഷ്ടിക്കും മെയ്‌വഴക്കത്തിനും പറ്റിയ നല്ലൊരു വ്യായാമ മുറയായിട്ടാണ് യോഗ ശാസ്ത്രങ്ങളിൽ ഈ ആസനത്തെ പരാമർശിക്കുന്നത്.



### ആസനരീതി :

കട്ടിയുള്ള ഒരു വിരിപ്പിൽ കാലുകൾ രണ്ടും നീട്ടി ഇരിക്കുക. കൈകൾ രണ്ടും ഉയർത്തി തലയ്ക്കു മുകളിലായി പിടിക്കുക. ഉള്ളം കൈകൾ മുൻ വശത്തേക്കായിരിക്കണം. തുടർന്ന് ശ്വാസം എടുത്തുകൊണ്ട് പിന്നിലേക്ക് ചായുക. കാലുകൾ രണ്ടും ഈ സമയം നിലത്ത് പതിഞ്ഞിരിക്കട്ടെ. തുടർന്ന് ശ്വാസം വിട്ടുകൊണ്ട് മുന്നിലേക്ക് ചാഞ്ഞ് കൈകൾകൊണ്ട് കാൽ വിരലുകളിൽ പിടിക്കാൻ ശ്രമിക്കുക. ക്രമേണ അത് സാധിക്കുന്നതായിരിക്കും. തുടർന്ന് തലയും ഉടലും മുന്നിലേക്ക് വളച്ച് മൂക്ക് കാൽ മുട്ടുകളിൽ മുട്ടിക്കുക. ഈ സമയം കൈമുട്ടുകൾ രണ്ടും നിലത്ത് മുട്ടിയിരിക്കും. ഈ നിലയിൽ ഏകദേശം അഞ്ചുസെക്കന്റ് തുടർന്ന ശേഷം ശ്വാസം എടുത്തുകൊണ്ട് പൂർവ്വസ്ഥിതിയിലേക്ക് വരിക. തുടക്കത്തിൽ അഞ്ചു തവണ ചെയ്താൽ മതിയാകും.

### പ്രയോജനം:

വൃക്കകളുടെ പ്രവർത്തനം ത്വരിതപ്പെടുത്തുന്നു. മെയ്‌വഴക്കം സിദ്ധിക്കുന്നു. പൈൽസിനും പ്രമേഹത്തിനും ഈ ആസനം പ്രയോജനം ചെയ്യുന്നു. അടിവയറ്റിലെ എല്ലാ അവയവങ്ങൾക്കും ഉണർവും ഉത്തേജനവും സിദ്ധിക്കുന്നു.



**സനിൽ രവീന്ദ്രൻ**




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# മീഡിയ പ്ലാനിംഗ്

നിലവിലുള്ള ബിസിനസ് സാഹചര്യങ്ങളുടെയും സാമ്പത്തിക പരിസ്ഥിതികളുടെയും കമ്പോളത്തിലെ മത്സരത്തിന്റെയുമൊക്കെ ചിത്രവും വിശദമായി കമ്പനിയുടെ പരസ്യമാനേജർ പഠിച്ചറിഞ്ഞിരിക്കണം.

മൂന്നോ നാലോ പ്രമുഖ പത്രങ്ങൾ. നാലോ അഞ്ചോ പ്രമുഖ വാരികകളും മാസികകളും. രണ്ടുമൂന്ന് റോഡിയോ നിലയങ്ങൾ. പത്ത് വർഷങ്ങൾക്ക് മുമ്പ് കേരളത്തിലെ പരസ്യ ഏജൻസികളിലെ മാധ്യമവിദഗ്ധർക്ക് ഏറെ ജോലിയൊന്നുമുണ്ടായിരുന്നില്ല. ഏത് പ്രസിദ്ധീകരണത്തിൽ, എത്ര വലിപ്പത്തിൽ, എത്ര പ്രാവശ്യം പരസ്യം പ്രസിദ്ധീകരിക്കണം?

തന്റെ ക്ലയന്റിനു വേണ്ടി മാധ്യമവിദഗ്ധൻ അത്ര തലപുകയ്ക്കേണ്ട കാര്യമില്ല എന്നല്ല, അങ്ങനെയൊരു വിദഗ്ധന്റെ സേവനം പോലും ആവശ്യമുണ്ടായിരുന്നില്ല. തരക്കേടില്ലാത്ത ഒരു സമാന്യബോധം കൊണ്ട് വിജയകരമായി നിർവഹിക്കാവുന്ന ഒരു ജോലി. മീഡിയ പ്ലാനറും മീഡിയ ബയറും മീഡിയാ എക്സിക്യൂട്ടീവും ഒക്കെയായി അരെങ്കിലുമൊരാൾ ഏജൻസിയിൽ ഉണ്ടായാൽ കൊള്ളാം. ഇല്ലെങ്കിലും വലിയ തരക്കേടില്ല എന്ന സ്ഥിതി. പക്ഷെ, ഇന്ന് മാറിക്കഴിഞ്ഞിരിക്കുന്നു.

ഈ മാറ്റത്തിന്റെ പ്രധാന ഹേതു സാറ്റ്ലൈറ്റ് ടെലിവിഷനാണ്. കഴിഞ്ഞ പത്തു വർഷങ്ങൾക്കുള്ളിൽ ടെലിവിഷൻ ചാനലുകളുടെ പെരുവെള്ളപ്പാച്ചിലാണ് നാം കണ്ടത്. പരസ്യകർത്താക്കൾക്ക് തുറന്നുകിട്ടിയ ഈ പുതിയ ചാനൽ, മീഡിയാ പ്ലാനിംഗ് എന്ന സങ്കൽപ്പനത്തിന് പരസ്യ ഏജൻസികളിൽ പ്രാമുഖ്യം നേടികൊടുത്തു. മാത്രമല്ല, വിവരവിനിമയ ശാസ്ത്രത്തിന്റെ വളർച്ചയ്ക്കൊപ്പം, പത്രപ്രസിദ്ധീകരണങ്ങളിലും ടെലിവിഷനിലും വന്ന സാങ്കേതികമായ നവീകരണങ്ങൾ പരസ്യങ്ങളെ കൂടുതൽ ചെലവുള്ളവയാക്കി മാറ്റി. ഇപ്പോൾ പുതിയ സാധ്യതകളുമായി ഡിജറ്റൽ മീഡിയയും രംഗപ്രവേശം ചെയ്തിരക്കുകയാണ്,

ഇതോടെ, പരസ്യകർത്താവ് പരസ്യത്തിനുവേണ്ടി ചെലവഴിക്കുന്ന പണത്തിന് ഒത്ത മൂല്യം അയാൾക്ക് ലഭിക്കണമെങ്കിൽ, പരസ്യ നിർവഹണം കൃത്യമായ വിശകലനങ്ങളോടെയും കണക്കുകൂട്ടലുകളോടെയും ആണ് ചെയ്യേണ്ടത് എന്നും വന്നു.

ടെലിവിഷൻ ചാനലുകളിൽ വ്യത്യസ്ത പ്രോഗ്രാമുകളിൽ ആവശ്യമായ സമയങ്ങളിൽ പരസ്യ സമയം ബുക്കു ചെയ്യുക, പ്രസിദ്ധീകരണങ്ങളിൽ ആവശ്യമായ സ്പേസ് ബുക്കു ചെയ്യുക. എന്നിങ്ങനെയുള്ള ഭരണപരമായ കർത്തവ്യങ്ങൾക്കപ്പുറമാണ് ഇന്ന് മീഡിയാ പ്ലാനിംഗിന് പരസ്യ ഏജൻസികളിൽ സ്ഥാനം ലഭിച്ചിരിക്കുന്നത്.

അതിനൊത്ത വിധമുള്ള അവബോധം പരസ്യകലാവിദ്യാർത്ഥികളിലും പരസ്യകർത്താക്കളിലും ഉണ്ടാകേണ്ടിയിരിക്കുന്നു. കാരണം, സർഗ്ഗാത്മക അംശങ്ങളിലും വിപണനാംശങ്ങളിലും നിങ്ങളുടെ പരസ്യങ്ങൾ മികവുറ്റതാണെങ്കിലും ഉപഭോക്താക്കളിലേയ്ക്ക് അവ എത്തിച്ചേരുന്നത് ഫലപ്രദമായ രീതിയിൽ അല്ലെങ്കിൽ, ആ പരസ്യങ്ങൾ പരാജയപ്പെടുകയല്ലേ ഉള്ളൂ?

ഒരു പരസ്യ ഏജൻസിയിലെ മീഡിയ ഡിപ്പാർട്ട്മെന്റാണ് പരസ്യകർത്താവിന് വേണ്ടി, അദ്ദേഹത്തിന്റെ പരസ്യം ഏത് പ്രസിദ്ധീകരണത്തിൽ/ ചാനലിൽ വരണമെന്ന് തെരഞ്ഞെടുക്കുന്നത്. മാത്രമല്ല, പ്രസിദ്ധീകരണ/ ടെലിവിഷൻ സ്ഥാപനവുമായി പരസ്യനിരക്കിൽ ലഭ്യമായ കുറവുകൾ എല്ലാം ചർച്ച ചെയ്ത്, പരസ്യകർത്താവിന് ആ ലാഭം നേടിക്കൊടുക്കുന്നതും മീഡിയ ഡിപ്പാർട്ട്മെന്റിന്റെ ചുമതലയിൽപെടും. ഈ പ്രക്രിയയെ സ്പേസ് – ബൈയിംഗ് എന്നും വിളിക്കാറുണ്ട്. ബഹുജന മാധ്യമങ്ങളുടെ വികാസം മൂലം സങ്കീർണ്ണമായി തീർന്നിരിക്കുന്ന മാധ്യമാസൂത്രണ രംഗത്ത് സ്പെഷ്യലൈസ് ചെയ്യുന്ന കമ്പനികൾ പാശ്ചാത്യരാജ്യങ്ങളിൽ ഇന്ന് സുലഭമായി കഴിഞ്ഞിരിക്കുന്നു.

നിങ്ങളുടെ പരസ്യം ഏത് മാധ്യമത്തിൽ വന്നാലാണ് നിങ്ങൾക്ക് കൂടുതൽ പ്രയോജനം ലഭിക്കുക? യഥാർത്ഥത്തിൽ ഈ തീരുമാനം മാധ്യമാസൂത്രണ വിഭാഗം ഒറ്റയ്ക്കല്ല എടുക്കുന്നത്. പരസ്യത്തിന്റെ സങ്കൽപ്പനം ആരംഭിക്കുന്നത് മുതൽ എല്ലാ വിഭാഗങ്ങളുടെയും തലച്ചോറ് പുകയ്ക്കൽ ആരംഭിക്കുകയാണ്. സർഗ്ഗാത്മക വിഭാഗത്തിനും അക്കൗണ്ട് വിഭാഗത്തിനും എല്ലാം തങ്ങൾ രൂപകൽപ്പന ചെയ്യുന്ന പരസ്യം എത് മാധ്യമത്തിലൂടെയാണ് കൂടുതൽ ഫലപ്രാപ്തിയിലെത്തുക എന്നതിനെക്കുറിച്ച് അഭിപ്രായങ്ങൾ ഉണ്ടാകും. ഈ വ്യത്യസ്ത അഭിപ്രായങ്ങളെ സമന്വയിപ്പിച്ചുകൊണ്ടാകും മീഡിയാ ഡിപ്പാർട്ട്മെന്റ് അവസാന തീരുമാനത്തിലെത്തുക. LG-യുടെ ഒരു വർക്ക് ഷോപ്പിൽ വെച്ച് Martin lester മീഡിയ പ്ലാനിംഗിനെക്കുറിച്ച് ഇങ്ങനെ പറഞ്ഞു; നല്ല മീഡിയാ പ്ലാനിംഗിന്റെ അടിസ്ഥാനം ഗവേഷണമാണ്. എന്നാൽ ഈ ഗവേഷണ ഫലങ്ങളെ വിശകലനം ചെയ്ത് ശരിയായ തീരുമാനങ്ങൾ എടുക്കുവാനുള്ള കഴിവും അറിവുമാണ് ഏറെ പ്രാധാന്യം.

സീരിയലുകൾ കാണുന്ന കേരളത്തിലെ കുടുംബിനികളുടെ കാര്യം തന്നെ ഉദാഹരണമായി എടുക്കാം. ഏത് പ്രായപരിധിയിൽ പെടുന്ന സ്ത്രീകളാണ് ഈ സീരിയൽ കൂടുതൽ കാണുന്നത്? യഥാർത്ഥത്തിൽ അവർ ആ സീരിയലുകൾ ഇഷ്ടപ്പെടുന്നുവോ? ഉദ്യോഗസ്ഥകളായ വനിതകളെ ലക്ഷ്യം വെയ്ക്കുന്ന ഒരു ഉത്പന്നത്തിന്റെ പരസ്യം ഈ സീരിയലുകൾക്കിടയിൽ നൽകുന്നത് പരസ്യകർത്താവിന് ഫലം ചെയ്യുമോ? ചോദ്യങ്ങൾ എത്ര വേണമെങ്കിലും ആവാം. ചില കേട്ടു കേൾവികളും അഭ്യൂഹങ്ങളുമാണ് ഗവേഷണഫലങ്ങൾ എന്ന പേരിൽ ഏജൻസികളിലെ മീഡിയാ ഡിപ്പാർട്ടുമെന്റുകളിൽ വിശകലനം ചെയ്യപ്പെടുന്നതെങ്കിൽ, ആ മീഡിയ പ്ലാനിംഗ് ക്ലയന്റിന് എത്രമത്രം ഉപകാരപ്രദമാണെന്ന് ഊഹിക്കവുന്നതേയുള്ളൂ. ●



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

# ഏറ്റവും സുരക്ഷിതമായി ഓൺലൈൻ ട്രാൻസ്ഫർ ചെയ്യുന്നതിനുള്ള നിർദ്ദേശങ്ങൾ




ഓൺലൈൻ ഇടപാടുകളിൽ ആളുകളെ കബളിപ്പിക്കാനുള്ള ശ്രമങ്ങൾ മനഃപൂർവ്വവും അല്ലാതെയും നടക്കാൻ സാധ്യതയുണ്ട്. ചില സമയങ്ങളിൽ അത്തരം ശ്രമങ്ങൾ ധനനഷ്ടം വരുത്തുന്നു. അതിനാൽ ഓൺലൈൻ ഇടപാടുകൾ നടത്തുമ്പോൾ പാലിക്കേണ്ട ചില മുൻകരുതലുകൾ ഇവിടെ സൂചിപ്പിക്കുന്നു.

1. അപ്ഡേറ്റ് ചെയ്ത ഫയർവാൾ ഉപയോഗിക്കുക. കൂടാതെ നിങ്ങളുടെ കമ്പ്യൂട്ടറിൽ ആന്റിവൈറസ്, ആന്റിസ്പൈവെയർ എന്നിവയും അപ്ഡേറ്റ് ചെയ്ത് ഉപയോഗിക്കുക.
2. വീട്ടിൽ ഉപയോഗിക്കുന്ന വയർലസ് കണക്ഷനുകൾ എൻക്രിപ്റ്റ് ചെയ്ത് ഉപയോഗിക്കുക.
3. ഊഹിക്കാൻ കഴിയാത്ത രീതിയിലുള്ള ശക്തമായ പാസ്വേഡുകൾ സൃഷ്ടിക്കുക. ചില ആളുകൾ അവരുടെ ജനന തീയതി, വീട്ടുപേര്, സ്ഥലം തുടങ്ങിയവ പാസ് വേഡായി ഉപയോഗിക്കുന്നുണ്ട്. അത് ഒഴിവാക്കാൻ ശ്രമിക്കുക. പാസ് വേഡ് അപ്പർ ലോവർ കേസ് അക്ഷരങ്ങൾ, അക്കങ്ങൾ, പ്രത്യേക അക്ഷരങ്ങൾ തുടങ്ങിയവ ഉണ്ടായിരിക്കുന്നത് നല്ലതാണെന്ന് വിദഗ്ദ്ധർ പറയുന്നു.
4. വ്യത്യസ്ത തരത്തിലുള്ള ഓൺലൈൻ ഇടപാടുകൾക്ക് വ്യത്യസ്ത പാസ്വേഡും ഉപയോഗിക്കുന്നതാണ് ഉത്തമം. കാരണം ഒരെണ്ണം പോയാലും മറ്റുള്ളവ സുരക്ഷിതമായിരിക്കും.
5. നിങ്ങളുടെ പാസ്വേഡ്, ഓൺലൈൻ പിൻ തുടങ്ങിയവ ഫോൺ, എസ്.എം.എസ് മറ്റു ഓൺലൈൻ മീഡിയകളിലൂടെ ഷെയർ ചെയ്യാതെ സൂക്ഷിക്കുക.
6. ഓൺലൈൻ ഇടപാടുകൾ നടത്തുമ്പോൾ നിങ്ങൾക്ക് ആവശ്യമുള്ള വെബ്സൈറ്റിലേക്ക് പോകുന്നതിനുള്ള ലിങ്കിൽ ക്ലിക്ക് ചെയ്യാതിരിക്കുക. പകരം ആ വെബിന്റെ വിലാസം കണ്ടെത്തി പേജിലേക്കു പോകുക. ഈമെയിൽ, എസ് എം.എസ്., പോപ് അപ് പരസ്യങ്ങൾ മുതലായ ലിങ്കുകൾ സെൻസിറ്റീവ് വിവരങ്ങൾ മോഷ്ടിക്കാൻ എപ്പോഴും ശ്രമങ്ങൾ നടത്താൻ സാധ്യതയുണ്ട്.
7. ഏതെങ്കിലും തരത്തിലുള്ള ഇടപാടുകൾക്കായി ഒരിക്കലും പബ്ലിക് കമ്പ്യൂട്ടറുകൾ ഉപയോഗിക്കരുത്. എല്ലായ്പ്പോഴും ഒരു പൊതു കഫേയും പൊതു വൈഫൈ സിസ്റ്റവും ഒഴിവാക്കാൻ ശ്രമിക്കുക. സാമ്പത്തിക ഇടപാടുകൾക്ക് നിങ്ങളുടെ ഹോം കമ്പ്യൂട്ടറുകൾ തന്നെ തിരഞ്ഞെടുക്കുന്നതാണ് അനുയോജ്യം.
8. രഹസ്യാത്മകമായ സാമ്പത്തിക വിവരങ്ങൾ ആവശ്യപ്പെടുന്ന ഈ മെയിലുകളെക്കുറിച്ച് എപ്പോഴും ജാഗ്രത പുലർത്തുക. (ഗവൺമെന്റ്, SEBI, RBI തുടങ്ങിയവയിൽ നിന്നും ഒരിക്കലും ഇത്തരം വിവരങ്ങൾ ആവശ്യപ്പെടുകയില്ല.)

Classroom




# Packing

This is another function very closely allied to standardization. In the past it was neglected as a passive function and was merely intended for safety purposes alone. Then its marketing values were ignored considerably. It assumed importance only recently and today it is accepted as an inevitable element in the marketing function. The permanency and popularity to the standard is obtained by packing. Packing plays the unique dual role of object and tool in the selling process.

**Package, Packing and Packaging**

**Package** is the container together with or without contents inside.

**Packing** is the process of covering, wrapping or crating goods into a package. This is done for the purpose of delivering the articles to the consumer of for the purpose of transport.

Packing may be defined as the general group of activities in product planning which involve designing and producing the container or wrapper for product. Packing is broader activity that requires careful consideration by the management.

The potentialities of packaging especially in the field of demand creation is widely accepted now. It is often remarked as 'a silent salesman'. This is perfectly so because of its "advertising appeal, identifying power and intrinsic value".

Vemon L. Fladager in his article "Packaging as a Marketing Tool" explains its importance in the following lines: "Under the modern marketing concept, in which all aspects of a business are correlated from a market point of view to enhance their ability to win profitable customers, packaging decisions almost always have complex ramifications. Any such decision may simultaneously affect production, distribution, research and development, sales, advertising, public relations, personnel, accounting and finance. "Hence packaging should be looked upon both as a "thing" and also as a "Process" or steps by which a company is able economically to contain man-made or natural products for shipment, storage, sale and final use.

The capability of packaging as an effective selling took was proved in the case of liquor industry. For example, packaging of two bottles together in one container resembling a mail box attracts attention and encourages the seller because he can sell two bottles instead of one.

This was again proved by Gillette Company (producers of famous Gillette Blades) who introduced a package for keeping their blades. This packaging is known to be 'razor blade dispenser'. These dispensing packages not only included the new blades which could easily be ejected, but contained space at the bottom of the dispenser in which old and useless blades could be kept.

**Function of package:** The basic function of any package is to protect its contents in transit, in storage and in use. Breakage due to rough handling is only on aspect of protection. Equal attention must be given to spoilage from other causes. Foremost among these are moisture, fungus, insect and exposure to sunlight. But today packages perform large and increasing variety of individual functions. Some of these functions are:

1. Assemble and arrange the contents in the desired form

2. Identify the contents, the brand and the maker.(Product differentiation is perfected through this function)

3. Protet the contents from production line through final use.

4. Provide a suitable product mix including sizes, weights, prices, grades and packages.

5. Facilitate retailers' functions.

6. Facilitate transporting, storing and warehouse handling

7. Possibility of displaying the contents

8. Encourage repurchase

9. Help in complying with legal requirements

10. Provide opportunity and space for advertising.

According to Philip Kotler, "Protection, Convenience and Economy were the three important traditional purposes attached to package".

A. **Protection** from various kinds of damage

(j). Damage by mechanical handling. Most of the damages occur in the handling process. The more frequently products are handled in the distribution process, the greater is the need for protection. Damaged goods have to be replaced and are likely to cause loss and inconvenience to seller and purchaser.

(ii) Product loss. Certain products, if exposed, may be lost. Powder, oil, petroleum products are examples.

(iii) Pilferage

(iv) Contamination by dirt or dust. eg. Clothing

(v) Moisure gain and loss. eg.cement

(vi) Chemical change. eg. Metal corrosion

(vi) Insect attack. eg. Moths in clothing

B. **Convenience**

(i) Storage convenience. Whether in a warehouse, shop or house, stocking large quantity is a problem. This is especially so when the products are bulky and slow- moving. Properly packed goods require less space.

(ii) Convenience in use. Easy methods cold is suggested to take goods out from a pack and keeping the balance intact.

C. **Economy**

Package provides various economies both to the producers and consumers

(i)Loss in quantity is prevented and thus preventing monetary loss also

(ii) Provides opportunities for re-use.

(iii) Creates an opportunity to communicate with the customers.

In the view of Philip Kotler, a fourth objective has received increasing recognition from manufactures (particularly those in the consumer's field) in recent years. This is designed as Promotional Function. The factors responsible for giving this new dimension to packages are:

(i) Self service. The package must be and is capable of performing many of the sales tasks. It must attract attention, describe the producers' features, give the consumer confidence, and make a favorable overall impression.

(ii) Consumer affluence. Prestige of a product is maintained by the help of proper packing. Good packing is capable of projecting various qualities of the product as well as the manufacturers.

(iii) Integrated marketing concept. Brand names now occupy a dominant role in marketing. The brand names are popularized through the medium of advertisement. But the reminding of brand names and making a brand acceptable to consumers is achieved through proper packing. Packing must, therefore, support and reinforce the brand identity the company is trying to build.

(iv) Innovational opportunity. Packing is capable of bringing large scale gains (the Gillette Razor blade manufacturer's example has been given earlier.)

Thus all these functions listed above prompt manufacturers to take increased interest in packing. Packaging also has occupied an important decision- making area under new marketing management. It is stated that a stage has reached where the companies base their whole advertising campaign on the merits of their packaging rather than on those of their product in the case of many products. ●

"Whether B2B or B2C, I believe passionately that good marketing essentials are the same. We all are emotional beings looking for relevance, context and connection." -Beth Comstock

"Good marketers see consumers as complete human beings with all the dimensions real people have." -Jonah Sachs



*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

# Editorials of the month

ദീപിക മേയ് 01, 2018

## തൊഴിൽ നിയമങ്ങൾ വ്യവസായസൗഹൃദമാകുമ്പോൾ

തൊഴിൽ മേഖലയിലെ പല നിയമങ്ങളും മാറ്റുന്നതിനുള്ള ശ്രമങ്ങൾ നടക്കുന്ന അവസരമാണിത്. രാജ്യത്തെ വ്യവസായസൗഹൃദമാക്കുന്നതിനുതകുന്ന മാറ്റങ്ങളാണു തൊഴിൽ നിയമങ്ങളിൽ കൊണ്ടുവരാൻ ഗവൺമെന്റ് ഉദ്ദേശിക്കുന്നത്. വ്യവസായ നടത്തിപ്പ് എളുപ്പമായാൽ മൂലധനനിക്ഷേപം ധാരാളം വരും. അങ്ങനെ ധാരാളം തൊഴിലുണ്ടാകും എന്നാണു ഗവൺമെന്റു പ്രതീക്ഷിക്കുന്നത്. തൊഴിലാളികൾക്കു നിലവിലുള്ള അവകാശങ്ങളും ആനുകൂല്യങ്ങളും നഷ്ടമായാൽ പകരം വരുക അനശ്ചിതത്വമാണെന്നു തൊഴിലാളി യൂണിയനുകൾ പറയുന്നു. ഇപ്പോഴും സാമ്പത്തിക നിലവാരത്തിൽ ഇന്ത്യ വികസ്വരരാജ്യം മാത്രമാണ്. തൊഴിൽ രഹിതർക്കു വേണ്ടത്ര സോഷ്യൽ സെക്യൂരിറ്റിയോ മെഡിക്കൽ ഇൻഷ്വറൻസോ ഇല്ല. നൂറു ശതമാനം പേർക്കും തൊഴിൽ ഉറപ്പുനൽകുന്ന സാഹചര്യവും രാജ്യത്തിനില്ല. അതുകൊണ്ടുതന്നെ തൊഴിൽ നിയമങ്ങൾ നിക്ഷേപസൗഹൃദമായി മാറ്റാനുള്ള നീക്കങ്ങളെ ആശങ്കയോടെയാണ് തൊഴിലാളികളും പൊതുസമൂഹവും കാണുന്നത്. തൊഴിൽ മേഖലയിൽ വരുത്തുന്ന മാറ്റങ്ങളിൽ പ്രധാനം എല്ലാ വ്യവസായമേഖലകളിലും കരാർ തൊഴിലാളികളെ നിയമിക്കാനും 300-ൽ താഴെ തൊഴിലാളികളുള്ള സ്ഥാപനങ്ങൾ ഗവൺമെന്റിന്റെ അനുവാദമില്ലാതെ അടച്ചുപൂട്ടാനും തൊഴിലാളികളെ പിരിച്ചുവിടാനും അനുവദിക്കുന്നതാണ്. തൊഴിൽ വ്യവസായ നിയമങ്ങൾ സമഗ്രമായി പൊളിച്ചെഴുതുക എന്ന ലക്ഷ്യത്തിലേക്കായി 2017ൽ പാർലമെന്റിൽ അവതരിപ്പിച്ച കോഡ് ഓൺ വേജസ് ബിൽ, ഇതേ മാതൃകയിൽ വ്യവസായബന്ധങ്ങൾ സംബന്ധിച്ച കോഡിനു രൂപം നൽകിയിട്ടുണ്ട്. 1946 ലെ വ്യവസായ തൊഴിലുകൾ നിയമം, 1947 ലെ വ്യവസായ തർക്ക നിയമം എന്നിവ സംയോജിപ്പിച്ചിട്ടുള്ളതാണ് ഈ കോഡ്. ഇതിൽ 300ൽ താഴെ തൊഴിലാളികളുള്ള സ്ഥാപനങ്ങൾ അടച്ചുപൂട്ടുന്നതിനോ അവയിലെ ജീവനക്കാരെ പിരിച്ചുവിടുന്നതിനോ ഗവൺമെന്റിന്റെ അനുമതി തേടേണ്ടതില്ലെന്നാണ് വ്യവസ്ഥ. ഇതിൽ നിന്നും തൊഴിൽ മേഖലയിൽ ഇന്നലെ വരെ ഉണ്ടായിരുന്ന അവസ്ഥയല്ല നാളെ ഉണ്ടാകുക. വൻവ്യവസായികളോടു കൂടുതൽ സൗഹൃദം കാണിക്കുന്നതാകും വരും കാല കേന്ദ്ര നിയമങ്ങൾ. അത് ഇന്നത്തേതുപോലെ തൊഴിലാളി സൗഹൃദമായിരിക്കില്ലെന്ന് ഉറപ്പ്.

---

മംഗളം മേയ് 03, 2018

## സ്വകാര്യ പങ്കാളിത്തം നല്ല മാറ്റത്തിനാവട്ടെ

ആയിരക്കണക്കിനു വർഷങ്ങളുടെ അഭിമാനാർഹമായ ചരിത്രമുള്ള ഇന്ത്യ ചരിത്ര പ്രാധാന്യമുള്ള സ്മാരകങ്ങളുടെ കാര്യത്തിലും സമ്പന്നമാണ്. ലോകത്തിനു മുന്നിൽ എന്നും അഭിമാനത്തോടെ ഉയർത്തിപ്പിടിക്കാൻ സാധിക്കുന്ന അനേകം ചരിത്രസ്മാരകങ്ങൾ ഇന്ത്യയിലുണ്ട്. പുരാതനകാലത്തെ പല സ്മാരകങ്ങളും പിന്നീടു വന്ന ചക്രവർത്തിമാരും രാജാക്കന്മാരും തകർത്തു കളഞ്ഞെങ്കിലും പലതും കാലത്തെ അതിജീവിച്ചു നിന്നു. സ്വാതന്ത്ര്യം കിട്ടി ഏഴു പതിറ്റാണ്ടുകൾ പിന്നിടുമ്പോൾ ഇന്ത്യയിലെ ചരിത്രസ്മാരകങ്ങൾ ഒരു ചർച്ചയിൽ വിഷയമാവുകയാണ്. ഇത്തരം സ്മാരകങ്ങളുടെ പരിപാലനം സ്വകാര്യ കോർപ്പറേറ്റ് സ്ഥാപനങ്ങളെ ഏൽപ്പിക്കാനുള്ള കേന്ദ്രസർക്കാർ തീരുമാനമാണ് ഇപ്പോൾ ചർച്ച ചെയ്യപ്പെടുന്നത്. സ്വതന്ത്ര ഇന്ത്യയുടെ ഏറ്റവും വലിയ പ്രതീകങ്ങളിൽ ഒന്നായ ചുവപ്പുകോട്ടയുടെ പരിപാലനം ഡാൽമിയ ഗ്രൂപ്പിനെ ഏൽപ്പിക്കാനുള്ള തീരുമാനമാണ് വിവാദമായിരിക്കുന്നത്. ചുവപ്പുകോട്ടയുടെ സമഗ്ര നവീകരണവും സന്ദർശകർക്ക് സൗകര്യമൊരുക്കലുമാണു കരാർ കൊണ്ട് ഉദ്ദേശിക്കുന്നത്. പുരാവസ്തു വകുപ്പ് വർഷങ്ങളായി പരിപാലിക്കുന്ന പല സ്മാരകങ്ങളുടെയും അവസ്ഥ പരിതാപകരമാണ്. പ്രതിദിനം 40,000 പേരെങ്കിലും സന്ദർശിക്കുന്ന താജ്മഹലിൽ പലപ്പോഴും മാലിന്യം കെട്ടികിടക്കുന്നതു കാണാം. സർക്കാരിനുമാത്രം ഇതെല്ലാം സംരക്ഷിച്ചുകൊണ്ടുപോകാനാവില്ലെന്നതാണ് സത്യം. സർക്കാർ - സ്വകാര്യ പങ്കാളിത്തത്തിന്റെ മികച്ച ഉദാഹരണമാണ് ഹുമയൂണിന്റെ കബറിടം. ആഗാഖാൻ ട്രസ്റ്റാണ് ആർക്കിയോളജിക്കൽ സർവേയുമായി ചേർന്ന് ഹുമയൂണിന്റെ കബറിടവും സമീപത്തെ മറ്റു ചരിത്രസ്മാരകങ്ങളും നവീകരിച്ചത്. അതിനാൽ ചരിത്ര സ്മാരകങ്ങളിലെ സ്വകാര്യ പങ്കാളിത്തത്തെ കുഴപ്പമായി കാണേണ്ടതില്ല. രാജ്യത്തിന്റെ ചരിത്രത്തിന്റെ തന്നെ ഭാഗങ്ങളായ ഇവയൊക്കെ കൃത്യമായി പരിപാലിക്കപ്പെടുന്നുണ്ട് എന്ന് സർക്കാർ ഉറപ്പുവരുത്തണം. കരാറുകാർ വീഴ്ച വരുത്തിയാൽ കർശനമായി ഇടപെടുകയും വേണം.

---

മലയാള മനോരമ മേയ് 07, 2018

## ഉണർവേകുന്ന നീതിബോധം

മേയ് 05 ശനിയാഴ്ച മൂന്നിനു നമ്മളിൽ മിക്കവരും സുഖനിദ്രയിലായിരുന്നിരിക്കണം. എന്നാൽ ബോംബെ ഹൈക്കോടതിയിലെ ഇരുപതാം നമ്പർ മുറി അപ്പോഴും ഉണർന്നിരിക്കുകയായിരുന്നു. വേനലവധിക്കു കോടതി പിരിയും മുൻപ് അടിയന്തിരമായി തീർക്കേണ്ട നൂറ്റിമുപ്പതിലേറെ ഹർജികൾ പരിഗണിക്കുന്ന തിരക്കിലായിരുന്നു ജസ്റ്റിസ് ഷാറൂഖ് ജെ.കഥാവാല.സാധാരണക്കാരനു നീതിദു:സ്വപ്നമാകാതിരിക്കാൻ സ്വന്തം ഉറക്കം വെടിയാൻ ആ ന്യായാധിപൻ തീരുമാനിച്ചു. അഭിഭാഷകരും കോടതി ജീവനക്കാരും ഒപ്പം ചേർന്നു നിന്നപ്പോൾ രാജ്യത്തിനു ലഭിച്ചതു നീതിനിർവ്വഹണത്തിന്റെ മാതൃകാ പാഠം. ഓരോ ഫയലും ഓരോ ജീവിതമാണെന്നതാണു സത്യം എന്നാൽ ആ യാഥാർഥ്യം നാം മറന്നുപോകുന്നു. രാജ്യമെങ്ങും കെട്ടികിടക്കുന്ന രണ്ടരകോടിയിലേറെ കേസുകൾ തന്നെ ഇതിനു തെളിവ്. ജസ്റ്റിസ് ജെ. കഥാവാല സ്വന്തം ഉറക്കം വെടിയാൻ തീരുമാനിച്ചപ്പോൾ കേവലം നൂറ്റിമുപ്പതിലേറെ ഫയലുകൾ തീർപ്പാക്കുകയല്ല അദ്ദേഹം ചെയ്തത് അത്രയും മനുഷ്യരുടെ

ജീവിതത്തിൽ ആശ്വാസമേകുകയായിരുന്നു. ഈ കർത്തവ്യബോധത്തെ നമിക്കുമ്പോൾ അതിന്റെ പ്രയോജനം ലഭിച്ചവരെ മാത്രമല്ല നാം ഓർക്കേണ്ടത് ഇത്തരം പരിഗണന ലഭിക്കാതെ ജീവിതം കേസ്ഫയലുകളിൽ കുടുങ്ങിക്കിടക്കുന്ന കോടിക്കണക്കിനു പേരെക്കൂടിയാണ്. വ്യക്തികളുടെ കാര്യശേഷിയുടെ താരതമ്യങ്ങൾക്കപ്പുറം ഇതു നീതിന്യായ സംവിധാനത്തിന്റെ വീഴ്ചയായി തിരിച്ചറിഞ്ഞുള്ള പരിഹാരമാണു നാം തേടേണ്ടത്.

മാതൃഭൂമി മേയ് 10, 2018

## ഈ തിരിച്ചറിവ് നല്ല തുടക്കം

കാലമേറെക്കഴിഞ്ഞാലും മണ്ണിൽ ലയിച്ചുചേരാത്ത പരിസ്ഥിതിക്കും പൊതുജനാരോഗ്യത്തിനും ഹാനികരമായ ഫ്ളെക്സിന്റെ ഉപയോഗം നിയന്ത്രിക്കുന്നതിനെ കഴിഞ്ഞദിവസം ചേർന്ന സർവകക്ഷിയോഗം സ്വാഗതം ചെയ്തത് പ്രതീക്ഷ നൽകുന്നു. താൽക്കാലിക ലാഭങ്ങൾക്കുപരി പ്രകൃതിയോടും അതിലെ ജീവജാലങ്ങളോടും നാം കാട്ടേണ്ട പ്രതിബദ്ധത മനസ്സിലാക്കിക്കൊണ്ടുള്ള സമീപനമാണ് തദ്ദേശസ്വയംഭരണവകുപ്പ് മന്ത്രി വിളിച്ചുചേർത്ത യോഗത്തിൽ പങ്കെടുത്ത രാഷ്ട്രീയപ്പാർട്ടികളെല്ലാം സ്വീകരിച്ചത്. ഈ തിരിച്ചറിവ് നല്ല തുടക്കമാണ്. മണ്ണിനെ നശിപ്പിക്കുന്ന പോളി വിനൈൽ ക്ലോറൈഡ് (പി.വി.സി) ഉപയോഗിച്ചുള്ള ഫ്ളെക്സിന്റെ വ്യാപകമായ ഉപയോഗം അവസാനിപ്പിച്ച് ബദൽമാർഗങ്ങളിലേക്ക് കടക്കാൻ ഇതോടെ കേരളത്തിൽ സാഹചര്യമൊരുങ്ങിയിരിക്കുന്നു. തൊഴിലും വരുമാനവും നഷ്ടമാകുന്ന ഫ്ളെക്സ് ബോർഡ് നിർമ്മാതാക്കളുടെയും തൊഴിലാളികളുടേയും ആശങ്കകൾ കൂടി പരിഗണിച്ച് പ്രായോഗികവും ശാസ്ത്രീയവും പരിസ്ഥിതി സംരക്ഷണമെന്ന ജീവൽപ്രധാനമായ സങ്കൽപ്പത്തിനായിരിക്കണം മുൻതൂക്കം.വിപണിയുടെ അനിവാര്യതയാണ് പരസ്യപ്പലകകൾ. ചെലവുകുറച്ച് അനായാസം മിഴിവാർന്ന മുദ്രണം സാധ്യമാകുന്ന മാധ്യമങ്ങൾ ലഭ്യമാണെങ്കിൽ വിപണിക്ക് അതാണ് അനുഗ്രഹം. അങ്ങനെയാണ് ഫ്ളെക്സ് ഷീറ്റുകളിൽ കേരളത്തിന്റെ കാഴ്ച മറഞ്ഞത്. മണ്ണ് നശിച്ചുതുടങ്ങിയത്. താത്കാലിക നേട്ടങ്ങൾക്കായി മണ്ണിനെയും പ്രകൃതിയെയും നശിപ്പിക്കുന്ന ഒരു പരസ്യപ്രചാരണ മാധ്യമം വിവേകമുള്ള ആർക്കും സ്വീകരിക്കാനാവില്ല. പരിസ്ഥിതി സംരക്ഷണം പ്രകൃതിയുടെയും പരിസ്ഥിതിവാദികളുടെയും മാത്രം ഉത്തരവാദിത്വമല്ല. എല്ലാവരും ഒരേമനസ്സോടെ നിർവഹിക്കേണ്ട കർത്തവ്യമാണ് എങ്കിൽ മാത്രമെ ഈ വിപത്തിൽ നിന്ന് കേരളത്തിന് രക്ഷയുള്ളൂ.

മാതൃഭൂമി മേയ് 14, 2018

## ഔദ്യോഗിക വിനിമയത്തിന് ഹിന്ദി മാത്രം പോരാ

ഹിന്ദി പ്രോത്സാഹിപ്പിക്കാൻ ഔദ്യോഗിക ആശയവിനമയത്തിൽ ആ ഭാഷ നിർബന്ധിതമാക്കാൻ കേന്ദ്ര സർക്കാർ ആരംഭിച്ചിട്ടുള്ള നീക്കം എല്ലാ ഇന്ത്യൻ സംസ്ഥാനങ്ങൾക്കും വിശിഷ്യാ, ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങൾക്ക് രുചികരമാവാനിടയില്ല. സംസ്ഥാനങ്ങളുമായി കേന്ദ്രസർക്കാർ നടത്തുന്ന ഔദ്യോഗിക കത്തിടപാടുകൾ ഹിന്ദിയിലാക്കുക. കേന്ദ്ര പൊതുമേഖലാ സ്ഥാപനങ്ങളിലെ വിനിമയങ്ങളെല്ലാം ഹിന്ദിയിലാക്കുക മാതൃഭാഷ ഹിന്ദിയല്ലാത്ത സംസ്ഥാനങ്ങളിലെ അറുപത്തിയഞ്ച് ശതമാനം ഔദ്യോഗിക ആശയവിനിമയവും ഹിന്ദിയിലാക്കുക തുടങ്ങിയ നിർദ്ദേശങ്ങളാണ് ഹിന്ദി ഭാഷാ പ്രോത്സാഹനം ചർച്ച ചെയ്യാനായി ചേർന്ന പാർലമെന്ററി സമിതി മുന്നോട്ടുവെച്ചിരിക്കുന്നത്. ഭാഷാപരമായ അസാധാരണ വൈവിധ്യമുള്ളരാജ്യമാണ് ഇന്ത്യ. സ്വന്തം ലിപിയും വ്യാകരണവും പദാവലിയും നൂറ്റാണ്ടുകളുടെ മഹനീയ സാഹിത്യപാരമ്പര്യവുമുള്ള ഒട്ടേറെ ഭാഷകളും ചെറുഭാഷകളും ചേർന്നതാണ് ഇവിടുത്തെ ഭാഷ. 1963 ലെ ഔദ്യോഗിക ഭാഷാ നിയമമനുസരിച്ച് ഇംഗ്ലീഷും ഹിന്ദിയും മലയാളവുമുൾപ്പെടെ 23 ഔദ്യോഗിക ഭാഷകൾ ഇന്ത്യയുണ്ട്. കേന്ദ്രസർക്കാരിന്റെ ഔദ്യോഗിക ആശയവിനിമയ ഭാഷയായി ഹിന്ദിയെയും ഇംഗ്ലീഷിനെയുമാണ് ഭരണഘടന അംഗീകരിച്ചിട്ടുള്ളത്. പാർലമെന്ററിനടപടിക്ക് ഹിന്ദിയും ഇംഗ്ലീഷും ഉപയോഗിക്കുന്നതാണ് ഇന്ത്യയിലെ രീതി. എന്നാൽ ഏത് പാർലമെന്റംഗത്തിനും സ്പീക്കറുടെ അനുവാദത്തോടെ സ്വന്തം മാതൃഭാഷയിൽ സംസാരിക്കാൻ അവകാശമുണ്ട്. എല്ലാജനങ്ങളും ഉപയോഗിക്കാത്തതും ഉന്നതവിദ്യാഭ്യാസത്തിന്റെ ഭാഗമായി പഠിക്കാത്തതുമായ ഒരു ഭാഷയ്ക്ക് മറ്റുള്ളവയ്ക്കുമേൽ പ്രാധാന്യം നൽകുന്നത് അത് സംസാരിക്കുന്ന ജനവിഭാഗങ്ങൾക്ക് മറ്റു ജനങ്ങൾക്കുമേൽ പ്രാധാന്യം കല്പിക്കുന്നതിനു തുല്യമാണ്. വിവിധ ജനവിഭാഗങ്ങൾക്കിടയിൽ അപകടകരമായ വിനിമയശൂന്യത സൃഷ്ടിക്കുന്ന ഭാഷാനയം രാഷ്ട്രത്തിന് ഗുണമല്ല ദോഷമാണ് സൃഷ്ടിക്കുക.

മാധ്യമം മേയ് 23, 2018

## എണ്ണത്തീയിൽ എരിയുന്ന രാജ്യവും ജനങ്ങളും

ദക്ഷിണേഷ്യയിൽ ഇന്ധനത്തിന് എറ്റവും കൂടുതൽ വില ഈടാക്കുന്ന രാജ്യമാണ് ഇന്ത്യ. ആഗോള വിപണിയിൽ അസംസ്കൃത എണ്ണയുടെ വില വർദ്ധിച്ചതും വിവിധ രാജ്യങ്ങൾ ഉൽപാദനം കുറച്ചതും ഡോളറിന്റെ മൂല്യം കൂടിയതുമൊക്കെയാണ് വിലവർദ്ധനവിന് കാരണമായി പതിവായി ചൂണ്ടിക്കാണിക്കാറുള്ളത്. അധികാരികളുടെ ഈ വിശദീകരണത്തിന് ഒട്ടേറെ വൈരുധ്യങ്ങളുണ്ട്. 2013ലെ ഇന്ധനവിലയും ആഗോള വിപണിയിലെ വിലയും തമ്മിൽ താരതമ്യം ചെയ്താൽ ഇക്കാര്യം ബോധ്യമാകും. അസംസ്കൃത എണ്ണ ബാരലിന് 124 ഡോളർ ആയിരുന്നപ്പോഴാണ് പെട്രോൾവില 75 ന് മുകളിലെത്തിയത്. ഇപ്പോൾ ക്രൂഡോയിൽ വില കൂടിയെന്ന് പറയുമ്പോഴും അത് 80ഡോളർ മാത്രമാണ്. മാത്രമല്ല ക്രൂഡോയിൽ വില 40 ഡോളറിലെത്തിയപ്പോൾ ഇന്ധനവില കുറയ്ക്കാൻ സർക്കാർ തയ്യാറായതുമില്ല. അഗോള വിപണിയിലെ എണ്ണവിലയ്ക്കനുസരിച്ചല്ല ഇവിടെ വിലനിർണ്ണയിക്കുന്നതെന്നർത്ഥം. നേരത്തെ രണ്ടാഴ്ച കൂടുമ്പോഴായിരുന്നു എണ്ണവില പുതുക്കി നിശ്ചയിച്ചിരുന്നത്. കഴിഞ്ഞ വർഷം പകുതിയോടു കൂടി അത് പ്രതിദിനമാക്കി മാറ്റി. ഇതിനു പുറമെയാണ് എക്സൈസ് ഡ്യൂട്ടി ക്രമാതീതമായി വർദ്ധിപ്പിച്ചത്. 2013 ൽ പെട്രോളിന്റെ കേന്ദ്ര നികുതി അടിസ്ഥാന വിലയുടെ ഒമ്പതര ശതമാനമായിരുന്നുവെങ്കിൽ ഇപ്പോഴത് 19.5 ശതമാനമാണ്. നോട്ടു നിരോധനം മുതൽ ജി.എസ്.ടി. വരെയുള്ള പരിഷ്കരണങ്ങൾ ഏൽപ്പിച്ച ആഘാതത്തിൽ നിന്നും രാഷ്ട്രം ഇനിയും മുക്തമായിട്ടില്ലെന്നതാണ് യാഥാർത്ഥ്യം. ഇന്ധനവിലയിൽ നിന്ന് പരമാവധി നികുതി പിരിക്കുകയെന്ന നയമാണ് ആദ്യം തിരുത്തേണ്ടത്. ഇന്ധനവിലയും ജി.എസ്.ടി.ക്കു കീഴിൽ കൊണ്ടുവന്ന്നികുതി ഏകീകരിക്കുക എന്നതാണ് ഏറ്റവും ശാസ്ത്രീയമായ പരിഹാരമാർഗ്ഗം.

# പതഞ്ജലി സിമ്മുമായി ബാബ രാംദേവ്

യോഗ ഗുരു ബാബ രാംദേവിന്റെ പതഞ്ജലി ടെലികോം രംഗത്തേക്ക് കടക്കുന്നു. 'പതഞ്ജലി സ്വദേശി സമൃദ്ധി' എന്ന പേരിൽ ബിഎസ്എൻഎല്ലുമായി സഹകരിച്ചാണ് സിം കാർഡ് അവതരിപ്പിക്കുക. ഇന്ത്യയ്ക്കകത്ത് പരിധിയില്ലാതെ വിളിക്കാൻ കഴിയുന്ന സിം ആണ് പതഞ്ജലി അവതരിപ്പിക്കുക. 144 രൂപക്ക് ചാർജ് ചെയ്താൽ 2 ജിബി ഡാറ്റയ്ക്കൊപ്പം 100 സൗജന്യ എസ്എംഎസും ലഭിക്കും. ബിഎസ്എൻഎല്ലിന്റെ എല്ലാ ഓഫീസുകളിലും പതഞ്ജലി കാർഡ് ലഭ്യമാകും. ആദ്യ ഘട്ടത്തിൽ പതഞ്ജലി ജീവനക്കാർക്കാണ് സിം നൽകുന്നത്. പൊതുജനങ്ങൾക്ക് സിം ലഭ്യമാകുമ്പോൾ പതഞ്ജലി ഉത്പന്നങ്ങൾക്ക് വിലയിൽ 10 ശതമാനം ഇളവും ലഭിക്കും. കാർഡുടമകൾക്ക് സൗജന്യ ഇൻഷുറൻസും ലഭ്യമാകും. 2.5 ലക്ഷം രൂപയുടെ മെഡിക്കൽ ഇൻഷുറൻസും അഞ്ചു ലക്ഷത്തിന്റെ ലൈഫ് ഇൻഷുറൻസുമാണ് ലഭിക്കുക.

# ആദായ നികുതി റിട്ടേൺ സമർപ്പിക്കാൻ വൈകിയാൽ കനത്ത പിഴ

ആദായനികുതി റിട്ടേൺ സമർപ്പിക്കാൻ ഇനി വൈകിയാൽ കനത്ത പിഴയുമായി കേന്ദ്ര പ്രത്യക്ഷ നികുതി ബോർഡ്. കഴിഞ്ഞ സാമ്പത്തിക വർഷത്തെ കണക്കനുസരിച്ചുള്ള ആദായ നികുതി റിട്ടേൺ ജൂലായ് 31നകം സമർപ്പിക്കാത്തവർക്കെതിരേ കർശന നടപടിയെടുക്കാനാണ് തീരുമാനം. അവസാന തീയതിക്കുശേഷം റിട്ടേൺ സമർപ്പിക്കുന്നവരിൽ നിന്ന് 5,000 രൂപയാകും പിഴയീടാക്കുക.

# വനിത സംരംഭകത്വ വികസന പരിപാടിയുടെ ബ്രാൻഡ് അംബാസിഡറായി നടൻ സുശാന്ത് സിംഗ്

പുതുതായി തുടങ്ങാൻ പോകുന്ന വനിത സംരംഭകത്വ വികസന പരിപാടിയിലേക്ക് സ്ത്രീകളെ ആകർഷിക്കാനായി സുശാന്ത് സിംഗുമായി നീതി ആയോഗ് കരാർ ഒപ്പിട്ടു. നീതി ആയോഗിന്റെ മുൻഗണനാ പദ്ധതിയായ വിമൺ എന്റർപ്രണർ പ്ലാറ്റ്ഫോം (ഡബ്ല്യൂഇപി) പദ്ധതിക്കായാണ് ബോളിവുഡ് നടനുമായി കരാർ ഒപ്പിട്ടത്. ഇപ്പോൾ തന്നെ 1000 ത്തിലധികം വനിതാ സംരംഭങ്ങൾ പദ്ധതിക്ക് കീഴിലുണ്ട്. സുശാന്ത് സിംഗിന്റെ കടന്നുവരവ് പദ്ധതിയിലേക്ക് വലിയ വിഭാഗം സ്ത്രീകളെ ആകർഷിക്കുന്നതിന് ഉപകരിക്കുമെന്നും നീതി ആയോഗ് സിഇഒ അമിതാഭ് കാന്ത് അറിയിച്ചു.

# സോൾ ആഗോള സ്റ്റാർട്ടപ്പ് മത്സരം

ദക്ഷിണ കൊറിയയിലെ സോളിൽ നടക്കുന്ന ആഗോള സ്റ്റാർട്ടപ്പ് മത്സരത്തിൽ പങ്കെടുക്കാൻ ഇന്ത്യയിൽ നിന്നുള്ള സ്റ്റാർട്ടപ്പുകൾക്ക് ഇപ്പോൾ അപേക്ഷിക്കാം. 1,66,000 അമേരിക്കൻ ഡോളറാണ്(1,13,46,930 രൂപ) മൊത്തം സമ്മാനത്തുക. സ്റ്റാർട്ടപ്പുകളെ മത്സരത്തിലേക്ക് ആകർഷിക്കുന്നതിന്റെ ഭാഗമായി ദക്ഷിണ കൊറിയൻ സംഘം രാജ്യത്തെ ഏറ്റവും വലിയ ഹാർഡ്വയർ ഇൻകുബേറ്ററായ കളമശ്ശേരി മേക്കർ വില്ലേജ് സന്ദർശിച്ചു.

കെസ്റ്റാർട്ടപ്പ് ഗ്രാൻഡ് ചലഞ്ച് 2018 എന്ന പേരിലുള്ള മത്സരം രാജ്യത്തെ നാഷണൽ ഐടി ഇൻഡസ്ട്രി പ്രൊമോഷൻ ഏജൻസി(നിപ)യാണ് സംഘടിപ്പിക്കുന്നത്. നിപയുടെ എക്സിക്യൂട്ടീവ് ഡയറക്ടർ ഹ്യൂ ജിയൂൻ കിം, എക്സിക്യൂട്ടീവ് അഡ്വൈസർ ടാക് ലീ എന്നിവരാണ് മേക്കർ വില്ലേജ് സന്ദർശിച്ചത്. മത്സരത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ നിപയുടെ വെബ്സൈറ്റ് വഴി ജൂൺ 14 ന് മുൻപ് അപേക്ഷിക്കണം. ദക്ഷിണപശ്ചിമേഷ്യയിലെ മുഴുവൻ രാജ്യങ്ങളിലെയും അപേക്ഷകൾ പരിശോധിക്കുന്നത് ബംഗളുരുവിലാണ്. അവിടെ നടക്കുന്ന വിലയിരുത്തൽ പരീക്ഷയും അഭിമുഖവും കഴിഞ്ഞതിനു ശേഷം വിവിധ രാജ്യങ്ങളിൽ നിന്നായി 80 മത്സരാർത്ഥികൾക്ക് മത്സരത്തിന് അവസരം ലഭിക്കും.ഒന്നാം സ്ഥാനക്കാർക്ക് 1 ലക്ഷം ഡോളർ, രണ്ടാം സ്ഥാനക്കാർക്ക് 40,000 ഡോളർ, മൂന്നാം സ്ഥാനക്കാർക്ക് 20,000 ഡോളർ, പ്രോത്സാഹന സമ്മാനമായി 6000 ഡോളർ എന്നിങ്ങനെയാണ് സമ്മാനത്തുക. മത്സരത്തിൽ പങ്കെടുക്കാനവസരം ലഭിച്ചവർക്ക് ആറു മാസം കൊറിയയിൽ താമസിക്കാം. ഇതു കൂടാതെ തെരഞ്ഞെടുക്കപ്പെടുന്ന ആദ്യ 40 സ്റ്റാർട്ടപ്പുകൾക്ക് ഏതാണ്ട് 15 ലക്ഷം രൂപയുടെ സാമ്പത്തിക സഹായവും ലഭിക്കും.

സ്റ്റാർട്ടപ്പുകൾക്ക് മികച്ച നിക്ഷേപ സാധ്യതയാണ് സ്റ്റാർട്ടപ്പ് മത്സരത്തിലൂടെ തുറന്നു കിട്ടുന്നത്. ദക്ഷിണ കൊറിയയിലെ മൊബൈൽ കമ്പനികളടക്കമുള്ള പ്രമുഖ ടെക് ഭീമന്മാരുമായി സഹകരണത്തിനും ഇതിലൂടെ അവസരമൊരുങ്ങും. മത്സരങ്ങളെക്കുറിച്ചുള്ള വിശദാംശങ്ങൾ https://www.tskartupgc.org എന്ന വെബ്സൈറ്റിൽ ലഭിക്കും. ഇന്ത്യയടക്കം 120 രാജ്യങ്ങളിൽ നിന്നുള്ളവർ ഈ മത്സരത്തിൽ പങ്കെടുക്കുന്നുണ്ട്. കഴിഞ്ഞ ലക്കത്തിൽ ഇന്ത്യയിൽ നിന്നു മാത്രം ഇരുനൂറിലധികം സ്റ്റാർട്ടപ്പുകളാണ് അപേക്ഷിച്ചത്.

# റോയൽ എൻഫീൽഡിന്റെ ക്ലാസിക് 500 പെഗാസസ്

റോയൽ എൻഫീൽഡിന്റെ ലിമിറ്റഡ് എഡിഷൻ മോഡൽ ക്ലാസിക് 500 പെഗാസസ് ഇന്ത്യയിൽ അവതരിപ്പിച്ചു. പുതിയ മോഡലിന്റെ ബുക്കിംഗ് ഓൺലൈനായി ഇപ്പോൾ ചെയ്യാം. ആഗോളതലത്തിൽ 1000 യൂണിറ്റുകൾ കമ്പനി പുറത്തിറക്കുമെന്നാണ് റിപ്പോർട്ടുകൾ. രണ്ടാം ലോകമഹായുദ്ധകാലത്ത് ബ്രിട്ടീഷ് സേനാംഗങ്ങൾ വ്യാപകമായി ഉപയോഗിച്ചിരുന്ന ആർഇഡബ്ലിയു ഡി 125 എന്ന മോഡലിന്റെ രൂപ മാതൃകയനുസരിച്ചാണ് ക്ലാസിക് 500 പെഗാസസ് നിർമ്മിച്ചിരിക്കുന്നത്. 499 സിസി എയർ കൂൾഡ് സിങ്കിൾ സിലിണ്ടർ എൻജിനാണ് ഇതിൽ ഉപയോഗിച്ചിരിക്കുന്നത്. ബ്രാസ് ബക്കിൾസ്, ടാൻസ് ബാഡ്ജ്, എക്സോസ്റ്റ് മഫ്ളർ, ഹെഡ്ലൈറ്റ് ബസൽ തുടങ്ങിയവയാണ് മറ്റു സവിശേഷതകൾ. വില ഏകദേശം രണ്ടു ലക്ഷം രൂപ.



# ജി.ഡി.പി.ആർ നിയമം നിലവിൽ വന്ന് മണിക്കൂറുകൾക്കുള്ളിൽ പരാതികൾ

യൂറോപ്യൻ യൂണിയനിൽ ജനറൽ ഡാറ്റാ പ്രൊട്ടക്ഷൻ റെഗുലേഷൻ നിയമം നിലവിൽ വന്ന് മണിക്കൂറുകൾക്കുള്ളിൽ തന്നെ ഫെയ്സ്ബുക്ക്, ഗൂഗിൾ, വാട്സ്ആപ്പ് ഉൾപ്പടെയുള്ള കമ്പനികൾക്കെതിരെ പരാതികൾ എത്തിയതായി റിപ്പോർട്ട്.

സേവനങ്ങൾ ഉപയോഗിക്കണമെങ്കിൽ പരസ്യങ്ങൾക്കായി വിവരങ്ങൾ നൽകുന്നതിന് സമ്മതം നൽകണമെന്ന് നിർബന്ധിക്കുന്നു എന്നാണ് കമ്പനികൾക്കെതിരെയുള്ള ആരോപണം. ഈ ആവശ്യം അംഗീകരിക്കുകയല്ലാതെ കമ്പനികൾ ഉപയോക്താക്കൾക്ക് മറ്റൊരു മാർഗം നൽകുന്നില്ലെന്ന് പരാതിക്കാർ പറയുന്നു. ഓസ്ട്രിയ, ബെൽജിയം, ഫ്രാൻസ്, ജർമ്മനി എന്നിവിടങ്ങളിലാണ് പരാതികൾ ലഭിച്ചത്. വ്യക്തിവിവരങ്ങൾ എങ്ങനെ ശേഖരിക്കണമെന്നും അവ എങ്ങനെ ഉപയോഗിക്കണമെന്നുമുള്ള മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്ന നിയമമാണ് യൂറോപ്യൻ യൂണിയൻ അവതരിപ്പിച്ച ജി.ഡി.പി.ആർ. യൂറോപ്യൻ യൂണിയനിൽ പ്രവർത്തിക്കുന്ന വിദേശ കമ്പനികളും ഈ നിയമം അനുസരിച്ചിരിക്കണം. ഇപ്പോൾ ഉയർന്നുവന്ന പരാതികൾ പരിഗണിക്കപ്പെട്ടാൽ കമ്പനികൾ തീർച്ചയായും അവയുടെ പ്രവർത്തന രീതി മാറ്റേണ്ടതായിവരും. അല്ലെങ്കിൽ കനത്ത പിഴയടയ്ക്കേണ്ടി വരും. അതേസമയം ഉപയോക്താക്കളെ പ്രത്യേകം ലക്ഷ്യമിട്ടുള്ള പരസ്യങ്ങൾ വേണ്ട എന്ന് തീരുമാനിക്കാനുള്ള സൗകര്യം ടിറ്റർ നൽകുന്നുണ്ട്.

# വയർലെസ് ചാർജിംഗ് സംവിധാനവുമായി ആസ്ട്രം




ആദ്യത്തെ വയർലെസ് ചാർജിംഗ് ഉപാധി ആസ്ട്രം പാഡ് സിഡബ്ല്യൂ 300 പുറത്തിറക്കി. വയർലെസ് ചാർജിംഗ് സംവിധാനമുള്ള ആപ്പിൾ, സാംസംഗ് സ്മാർട്ട്ഫോണുകളുമായും ഡിവൈസുകളുമായും കണക്ട് ചെയ്യാൻ കഴിയുന്നതാണ് പാഡ് സിഡബ്ല്യൂ 300. 15 വാട്ട് ഔട്ട്പുട്ട് പവറുള്ള ചാർജർ അതിവേഗ ചാർജിംഗ് സാധ്യമാക്കുമെന്ന് ആസ്ട്രം അവകാശപ്പെടുന്നു.

ചാർജിംഗ് താപനില നിരീക്ഷിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്ന ഇൻറലിജൻറ് ചിപ്പാണ് ചാർജറിന്റെ പ്രത്യേകത. സുരക്ഷിതമായ ചാർജിംഗ് സാധ്യമാക്കുന്നതിന് ഓവർ വോൾട്ടേജ്, ഷോർട്ട് സർക്യൂട്ട്, അധിക ചൂട് എന്നിവയിൽനിന്ന് സംരക്ഷണം നല്കുന്ന സംവിധാനവും ഇതിലുണ്ട്. ഓൺലൈൻ, ഓഫ്ലൈൻ സ്റ്റോറുകളിൽ ലഭ്യമായ പാഡ് സിഡബ്ല്യൂ 300ന് 3,499 രൂപയാണ് വില.

# ഇന്ത്യയിൽ നിർമ്മിക്കുന്നു പറക്കും ടാക്സി

സ്വയം നിയന്ത്രിക്കാൻ സാധിക്കുന്നതും കുത്തനെ പറന്നുയരാനും താഴെയിറങ്ങാനും സാധിക്കുന്നതുമായ വാഹനത്തിന്റെ ആദ്യ മാതൃക വികസിപ്പിക്കുന്നതിനായി കാൺപൂർ ഐഐടിയിലെ ഗവേഷകരും വീറ്റോൾ ഏവിയേഷൻ ഇന്ത്യ പ്രൈവറ്റ് ലിമിറ്റഡും തമ്മിൽ 22 ലക്ഷം ഡോളറിന്റെ (15 കോടിയിലധികം രൂപയുടെ) ധാരണാ പത്രം ഒപ്പു വെച്ചു. വായുവഴിയുള്ള സഞ്ചാരത്തിനും പറക്കും ടാക്സിയായും ഉപയോഗിക്കാൻ സാധിക്കുന്ന ഒന്നായിരിക്കും ഈ വാഹനം.

100 ഗവേഷണ വിദ്യാർത്ഥികൾ ഈ പദ്ധതിയ്ക്കായി പ്രവർത്തിക്കുമെന്ന് കാൺപൂർ ഐഐടിയിലെ എയറോസ്പേസ് എഞ്ചിനീയറിങ്ങിന്റെയും ഫ്ലൈറ്റ് ലാബിന്റെയും തലവനായ അജയ് ഘോഷ് പറഞ്ഞു. ഇന്ത്യയിൽ ഇങ്ങനെയുള്ള അത്യാധുനിക ഗതാഗത സാങ്കേതിക വിദ്യകൾക്കായുള്ള വലിയ പദ്ധതികളൊന്നും മുമ്പ് നടന്നിട്ടില്ല. ഈ രംഗത്തേക്കുള്ള ഇന്ത്യയുടെ പുതിയൊരു കാൽവെയ്പ്പാണിത്.

# തങ്ങളുടെ പരസ്യപ്രചരണത്തിന്റെ പുതിയ മുഖമായി ആപ്പി ഫിസ് സൽമാൻഖാനെ കണ്ടെത്തി






പ്രകാശ് ചൗഹാൻ നയിക്കുന്ന പാർലെ അഗ്രോയുടെ ഉത്പന്നമായ ആപ്പി ഫിസിന്റെ പുതിയ ബ്രാൻഡ് അമ്പാസിഡറായി സൽമാൻഖാൻ. തങ്ങളുടെ പുതിയ പ്രചരണമായ ഫീൽ ദ ഫിസ് (#feel the fizz) നായി ഏകദേശം 100കോടിരൂപ മുടക്കാനാണ് കമ്പനി തീരുമാനിച്ചിരിക്കുന്നത്. 2018 അവസാനത്തോടെ ആപ്പി ഫിസ്സിന്റെ വിറ്റുവരവ് അയ്യായിരം കോടിയിൽ എത്തിക്കുക എന്ന കമ്പനിയുടെ വലിയ പദ്ധതിയുടെ ഭാഗമായാണ് ഈ പ്രചരണം. ഈ മേഖലയിലെ ഒരു പ്രധാനിതന്നെയാണ് നിലവിൽ 650കോടി വിറ്റുവരവുള്ള ആപ്പി ഫിസ്. 2018 ൽ ഈ ബ്രാൻഡിന്റെ ഏറ്റവും വലിയ മാർക്കറ്റിങ്ങാണ് വരാനിരിക്കുന്നത് എന്നാണ് കരുതപ്പെടുന്നത്. സൽമാൻഖാനെ ബ്രാൻഡ് അമ്പാസിഡർ ആക്കുന്നത് കമ്പനിക്ക് കൂടുതൽ ഗുണം ചെയ്യുമെന്നും അദ്ദേഹത്തെ വച്ചുകൊണ്ടുള്ള പരസ്യപ്രചരണം തങ്ങളുടെ പുതിയ ലക്ഷ്യത്തിൽ എത്താൻ സഹായിക്കുമെന്നും കമ്പനി കരുതുന്നു. വേഗത്തിൽ വളർന്നു കൊണ്ടിരിക്കുന്ന ആപ്പി ഫിസ് ഈ മേഖലയിലെ തങ്ങളുടെ ആധിപത്യം തുടരാനാണ് ഭാവിക്കുന്നത്.

# വിലക്ക് നിലനിൽക്കുമ്പോഴും ഫെയ്സ്ബുക്കിന്റെ പരസ്യ വരുമാനത്തിൽ 2-ാംസ്ഥാനം ചൈനയ്ക്ക്

ഫെയ്സ്ബുക്കിന്റെ പത്തു ശതമാനത്തോളം പരസ്യ വരുമാനം ചൈനയിൽ നിന്നാണെന്ന് റിപ്പോർട്ട്. ഇത് ഏകദേശം അഞ്ചു മില്യൻ ഡോളർ ആണ്. ഫെയ്സ്ബുക്കിന് വിലക്ക് നിൽക്കുമ്പോഴും യു.എസിന്റെ തൊട്ടുപിന്നിൽ പരസ്യവരുമാനത്തിൽ രണ്ടാം സ്ഥാനം ചൈനയ്ക്ക് ഉണ്ടെന്നു ഈയിടെയാണ് വെളിപ്പെട്ടത്. ഇത് ഭാവിയിൽ ഉയരാനാണ് സാധ്യത എന്നാണ് വിദഗ്ദ്ധർ കരുതുന്നത്. യു.എസിനെ അടിസ്ഥാനമാക്കി മാർക്കറ്റ് ചെയ്യുന്നവർക്ക് ഫെയ്സ്ബുക്കിൽ പരസ്യങ്ങൾ ചെയ്യുന്നതിൽ ഇത് വെല്ലുവിളി ഉയർത്തും എന്നാണ് നിഗമനം. ഈ അടുത്ത കാലത്ത് ചൈനയെ അടിസ്ഥാനമാക്കി പരസ്യം ചെയ്യുന്ന കമ്പനികളുടെ എണ്ണത്തിൽ വൻ വർദ്ധനവാണ് ഉണ്ടായിരിക്കുന്നത്. ബ്ലൂ വിഷൻ പോലുള്ള കമ്പനികളാണ് ഇതിനായി മുന്നിട്ടു നിൽക്കുന്നത് എന്നാണ് റിപ്പോർട്ടുകൾ.

ഇന്ത്യയിൽ മൂന്നിലൊന്ന് ജനങ്ങൾക്കു മാത്രമേ 3 ജി അല്ലെങ്കിൽ 4 ജി ഡേറ്റകണക്ഷനുകൾ ഉള്ളൂവെന്ന് റിപ്പോർട്ട്
2016 സെപ്തംബറിൽ റിലയൻസ് ജിയോ അവതരിപ്പിച്ചതോടുകൂടി ഇന്ത്യയിൽ വളരെ വലിയ രീതിയിൽ തന്നെ ഡേറ്റാ ചാർജ് കുറഞ്ഞിരിക്കുന്നു. റിലയൻസ് ജിയോയോട് മത്സരിക്കുവാൻ ഐഡിയ സെല്ലുലാർ, എയർടെൽ, വോഡാഫോൺ തുടങ്ങിയ കമ്പനികൾ തങ്ങളുടെ ഡേറ്റ നിരക്കുകൾ കുത്തനെ കുറച്ചിരിക്കുന്നു. ഇപ്പോൾ ഇന്ത്യയിൽ ഇന്റർനെറ്റ് ഉപഭോക്താക്കൾക്ക് 1GB വരെ വിലക്കുറവിൽ ലഭിക്കുന്നു. എന്നാൽ ഇതൊക്കെയാണ് വസ്തുതകൾ എങ്കിലും ഇന്ത്യയിലെ മൂന്നിലൊന്നു ജനങ്ങൾക്കു പോലും 4G എല്ലെങ്കിൽ 3G സ്പീഡിൽ ഡേറ്റ ലഭിക്കുന്നില്ല എന്നതാണ് പുതിയ കണ്ടെത്തൽ. ഇന്ത്യയിൽ ഡേറ്റ ഉപയോഗത്തിൽ കുതിപ്പ് ഉണ്ടായെങ്കിലും 90% ഉപയോഗവും പ്രീപെയ്ഡ് നെറ്റോ, ബ്രോഡ്ബ്രാൻഡ് കണക്ഷനോ ആണ്. അന്താരാഷ്ട്ര നിലവാരം വച്ച് അളക്കുമ്പോൾ ഇന്ത്യയിൽ ലഭ്യമാകുന്ന 4G നെറ്റ് കണക്ഷൻ വളരെ കുറവാണ് എന്നാണ് റിപ്പോർട്ടുകൾ. പക്ഷേ കഴിഞ്ഞ വർഷങ്ങളിലെ അപേക്ഷിച്ച് ഈ വർഷം അതിനു വ്യത്യാസം ഉണ്ടായിട്ടുണ്ട് എന്നാണ് കണ്ടെത്തൽ. ഇന്ത്യയിൽ നിലവിൽ ശരാശരി 20.27MBPS ആണു ഡൗൺലോഡിങ്ങ് വേഗത എന്നും കഴിഞ്ഞ വർഷത്തെ 12MBPS എന്ന കണക്കനുസരിച്ച് ഇത് മെച്ചമാണെന്നും ഇന്റർനെറ്റ് സ്പീഡ് അളക്കുന്ന കമ്പനിയായ Ookla അറിയിച്ചു. ഈ കമ്പനിയുടെ കണക്കനുസരിച്ച് ബ്രോഡ്ബാൻഡ് കണക്ഷനുകളുടെ കാര്യത്തിൽ അറുപത്തിയേഴാം സ്ഥാനത്താണ് ഇന്ത്യ.

# ഇൻസ്റ്റാഗ്രാമിൽ എത്ര സമയം ചിലവഴിച്ചു എന്നറിയാനും വഴിയൊരുക്കുന്നു



യുട്യൂബിനു ശേഷം ഇൻസ്റ്റാഗ്രാമം പ്ലാറ്റ്ഫോമിൽ സ്ക്രോളു ചെയ്ത സമയം അല്ലെങ്കിൽ പാഴാക്കിയ സമയം ഇൻസ്റ്റാഗ്രാം കാണിക്കുന്നു. ഇൻസ്റ്റാഗ്രാം ആപ്ലിക്കേഷനിൽ ഒരു കോഡ് നൽകിയിട്ടുണ്ട്. ഇത് പ്ലാറ്റ്ഫോമിൽ ചിലവഴിച്ച സമയം കാണിക്കുന്നു എന്നു Tech crunch റിപ്പോർട്ടുകൾ പറയുന്നു.

സമയം, ആഴ്ച അല്ലെങ്കിൽ മാസം എന്നിവയെ അടിസ്ഥാനമാക്കിയാണോ കാണിക്കുന്നത് എന്നു വ്യക്തമല്ല. എന്നിരുന്നാലും പ്ലാറ്റ്ഫോമിൽ സമയം ചിലവഴിക്കുന്ന ഉപയോക്താക്കൾക്ക് ഒരു വ്യത്യസ്തതരം അനുഭവം നൽകുന്ന രീതിയായി ഇതിനെ വിശകലനം ചെയ്യാൻ സാധിക്കും. ഈ ഫീച്ചർ ഇപ്പോൾ അൺലോക്ക് ചെയ്തിരിക്കുകയാണ്. ഇത് പിന്നീട് പ്രവർത്തിക്കുന്നതാണെന്ന് കമ്പനി അറിയിച്ചു. കൂടാതെ പുതിയ ആപ്പിൽ നിന്നും നമുക്കിഷ്ടപ്പെട്ട ഇമോജികൾ നിർമ്മിക്കുവാനുമാകും എന്നതാണ് ഇതിന്റെ പ്രത്യേകത.

# മീഡിയ അക്കാദമി പിജി ഡിപ്ലോമ കോഴ്സുകൾക്ക് അപേക്ഷിക്കാം

കാക്കനാട് പ്രവർത്തിക്കുന്ന കേരള മീഡിയ അക്കാദമി ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കമ്യൂണിക്കേഷൻ നടത്തുന്ന ജേർണലിസം ആൻഡ് കമ്യൂണിക്കേഷൻ, പബ്ലിക് റിലേഷൻസ് ആൻഡ് അഡ്വർടൈസിങ്, ടിവി ജേർണലിസം എന്നീ പോസ്റ്റ് ഗ്രാജ്വേറ്റ് ഡിപ്ലോമാ കോഴ്സുകളിലേക്ക് അപേക്ഷ ക്ഷണിച്ചു. ഒരു വർഷമാണ് കോഴ്സിന്റെ ദൈർഘ്യം. ബിരുദമാണ് അടിസ്ഥാനയോഗ്യത. ബിരുദത്തിന് അവസാനവർഷ പരീക്ഷ എഴുതിയവർക്കും അപേക്ഷിക്കാം. 30 വയസ്സ് കവിയരുത്. പട്ടിക വിഭാഗക്കാർക്ക് അഞ്ചുവർഷത്തെ ഇളവുണ്ട്. അഭിരുചി പരീക്ഷയുടെയും അഭിമുഖത്തിന്റെയും അടിസ്ഥാനത്തിലാണ് പ്രവേശനം. കോഴിക്കോട്, എറണാകുളം, കൊല്ലം എന്നിവിടങ്ങളിൽ പ്രവേശനപരീക്ഷാകേന്ദ്രം ഉണ്ടാകും. അപേക്ഷാഫോമും പ്രോസ്പെക്ടസും www.keralamediaacademy.org എന്ന വെബ്സൈറ്റിൽ നിന്നു ഡൗൺലോഡ് ചെയ്യാം. അപേക്ഷാഫീസ് 300 രൂപ. പട്ടികജാതി/വർഗ, ഒഇസി വിഭാഗക്കാർക്ക് 150 രൂപ. അപേക്ഷാഫീസ്, അപേക്ഷയോടൊപ്പം സെക്രട്ടറി, കേരള മീഡിയ അക്കാദമി എന്ന പേരിൽ എറണാകുളം സർവീസ് ബ്രാഞ്ചിൽ മാറാവുന്ന ഡിമാൻഡ് ഡ്രാഫ്റ്റ് ആയി നല്കണം. അപേക്ഷ ജൂൺ 25ന് വൈകിട്ട് അഞ്ചിനകം സെക്രട്ടറി, കേരള മീഡിയ അക്കാദമി, കാക്കനാട് കൊച്ചിൻ 30 എന്ന വിലാസത്തിൽ ലഭിക്കണം. ഫോൺ: 0484 2422275, 2422068, 2100700.

# 2018ൽ ഡിജിറ്റൽ അഡ്വർടൈസിംഗ് മാർക്കറ്റുകൾ 30% വളർന്നുവെന്ന് റിപ്പോർട്ടുകൾ

ഇന്ത്യയിലെ ഡിജിറ്റൽ അഡ്വർടൈസിംഗ് മാർക്കറ്റുകൾ 30% വളർന്നുവെന്ന് റിപ്പോർട്ടുകൾ വ്യക്തമാക്കുന്നു. ഇത്രയും മാസങ്ങൾകൊണ്ട് മാർക്കറ്റുകൾ കൈവരിച്ചത് 12,046 കോടി രൂപയാണ്. 2017 ൽ ഇത് 9266 കോടി രൂപ ആയിരുന്നു. എന്നാൽ 2018 നെ അപേക്ഷിച്ച് 2016 ൽ ഇത് 28% വളർച്ച കൈവരിച്ചിരുന്നു എന്നും റിപ്പോർട്ടുകൾ വ്യക്തമാക്കുന്നു. Internet & Mobile Association of India (IAMAI) ആണ് ഈ വിവരങ്ങൾ പുറത്തു വിട്ടിരിക്കുന്നത്. ബാങ്കിംഗ്, ഫിനാൻഷ്യൽ സ്ഥാപനങ്ങൾ എന്നിവ പരസ്യം നൽകുന്നതിലൂടെ 2022 കോടി രൂപ വരുമാനം ആയി ലഭിച്ചു എന്നു ഇതിൽ നിന്നു വ്യക്തമാകുന്നു. ഡിജിറ്റൽ പരസ്യം ചെയ്യുന്നതിന്റെ ചിലവ് രാജ്യത്തെ പരസ്യ മേഖലയിലെ മൊത്തം ചിലവിന്റെ 16 ശതമാനമാണ്. ഇതിൽ സോഷ്യൽ മീഡിയയിൽ ചിലവ് 18 ശതമാനമാണ്.

# ഇന്ത്യയുടെ പടിഞ്ഞാറൻ വിപണിയിൽ വിതരണം നടത്തുന്നതിനായി മാൻപാസന്റ് ബിവറേജസും പാർലെയും കൈകോർക്കുന്നു

കാട്ടുകെട്ടിന്റെ ആദ്യപാതത്തിൽ കിഴക്കൻ മേഖലയിൽ ഉള്ള ഒരു ലക്ഷത്തിൽപരം പാർലെ ഔട്ട്ലെറ്റുകളുമായി മാൻപാസന്റ് കൈകോർക്കുന്നു. കൂട്ടായ പ്രവർത്തനത്തിന്റെ അടുത്തഘട്ടം എന്ന നിലയ്ക്ക് ഇന്ത്യയുടെ പടിഞ്ഞാറൻ ഭാഗങ്ങളിൽ തങ്ങളുടെ അതാതു ബ്രാൻഡുകൾ ഒരുമിച്ച് വിറ്റഴിക്കാൻ കമ്പനികൾ തീരുമാനിച്ചു. ഗുജറാത്തിലാകും ഇതിന് തുടക്കം കുറിക്കുക. ഇതിന്റെ ഭാഗമായി മാൻപാസന്റിന്റെ ഏറ്റവും പുതിയ ഉത്പന്നമായ മാഹ്കോസിപ്പ്, മാംഗോസിപ്പ് ഗോൾഡ് പാർലേജിയോടൊപ്പം മാർക്കറ്റിൽ ലഭ്യമാക്കാനാണ് പദ്ധതി. കഴിഞ്ഞ വർഷമാണ് മാൻപാസന്റ് ബിവറേജ്സ് പാർലേജിയുമായി സഖ്യം ഉണ്ടാക്കുന്നത്. അടുത്ത വർഷത്തിനുള്ളിൽ തങ്ങളുടെ ഉത്പന്നങ്ങളുടെ വിതരണം രണ്ടുമടങ്ങ് വർദ്ധിപ്പിക്കുക എന്നതാണ് കമ്പനി ഇതുകൊണ്ട് ലക്ഷ്യമാക്കുന്നത്. വരാണസി, ശ്രീസിറ്റി, വഡോധര തുടങ്ങിയ കിഴക്കൻ മേഖലകളിൽ കൂടുതൽ പ്ലാന്റുകൾ സ്ഥാപിക്കാൻ ഒരുങ്ങുകയാണ് മാൻപാസന്റ് ബിവറേജസ്.

# ബ്ലാക്ക്ബെറിയുടെ 'അർബൻ'തങ്ങളുടെ ബ്രാൻഡ് കൈകാര്യം ചെയ്യുവാനായി "പ്ലസ് വൺ" എന്ന ക്രിയേറ്റീവ് ഏജൻസിയെ ഏൽപ്പിച്ചു




ബ്ലാക്ക്ബെറി 'പ്ലസ് വൺ' എന്ന ക്രിയേറ്റീവ് ഏജൻസിയെ തങ്ങളുടെ ക്ലോത്തിങ്ങ് ആന്റ് ലൈഫ്സ്റ്റൈൽ ബ്രാൻഡായ 'അർബൻ' ന്റെ ബ്രാൻഡ് ആന്റ് ക്രിയേറ്റീവ് ഏജൻസി ഓഫ് റെക്കോർട്ടായി നിയമിച്ചു. മുംബൈ ആസ്ഥാനമാക്കിയുള്ള ഒരു ഡിസൈൻ ആന്റ് കമ്മ്യൂണിക്കേഷൻ ഏജൻസിയാണ് പ്ലസ് വൺ. ഈ കമ്പനി വൂൽഫ്സ്ഹൗസ് എന്ന ക്രിയേറ്റീവ് കമ്പനിയുമായി ചേർന്നു പ്രവർത്തിക്കുന്നു. യുവതലമുറയ്ക്കു വേണ്ടിയുള്ള ബ്ലാക്ക്ബെറിയുടെ സവിശേഷമായ ഒരു ബ്രാൻഡാണ് അർബൺ എന്നും അതിനാൽ തന്നെ തങ്ങളെ മനസ്സിലാക്കി നീങ്ങുന്ന ഒരു ക്രിയേറ്റീവ് ഏജൻസിയെ ആണ് ആവശ്യമെന്നും അതുകൊണ്ട് തന്നെ പ്ലസ് വണ്ണുമായി സഹകരിച്ച് നീങ്ങുന്നതിൽ സന്തോഷം മാത്രമേ ഉള്ളൂവെന്നും ബ്ലാക്ക്ബെറി അറിയിച്ചു.

# ബിഎസ്എൻഎൽ മൊബൈൽ പരസ്യത്തിനുള്ള ഉപഭോക്തൃ റിവാർഡ് പ്രോഗ്രാം ആരംഭിക്കുന്നു

ടെലിഫോൺ ഉപഭോക്താക്കൾ എസ്എംഎസിലൂടെയും കോളുകളിലൂടെയും തങ്ങളുടെ മൊബൈൽ ഫോണുകളിൽ പരസ്യം സ്വീകരിക്കുമെങ്കിൽ, അങ്ങനെയുള്ളവർക്ക് റിവാർഡ് നൽകാനായി Call 2 Action Communicatin ഇന്ത്യയുമായി കരാർ ഒപ്പിട്ടതായി ഭാരത് സഞ്ചാർ നിഗം (ബിഎസ്എൻഎൽ) അറിയിച്ചു. കൂടാതെ, അശ്ലീല കോളുകൾ, സന്ദേശങ്ങൾ എന്നിവയിൽ നിന്നുള്ള കർശനമായ നിലപാടുകളുടെ അടിസ്ഥാനത്തിൽ, പരസ്യങ്ങളിൽ നിന്നും വരിക്കാരൻ ശേഖരിച്ച റിവാർഡ് പോയിന്റുകൾ ഉപയോഗിച്ച് റിഡീം ചെയ്യാവുന്നതാണ്. ടെലികോം വരിക്കാരുടെ സമ്മതം കൊടുക്കുകയും, താൽപര്യമുള്ള മേഖലകൾ സൂചിപ്പിക്കുകയും ചെയ്തശേഷം, കോളുകൾ, ടെക്സ്റ്റ് സന്ദേശങ്ങൾ എന്നിവയോടൊപ്പം പരസ്യങ്ങൾ സ്ക്രീനിൽ പ്രദർശിപ്പിക്കും. ഈ പരസ്യങ്ങൾ ഇന്ററാക്റ്റീവ് ആയിരിയ്ക്കും, അതായത് ഒരു പ്രത്യേക സേവനത്തെക്കുറിച്ചോ ഉൽപ്പന്നത്തെക്കുറിച്ചോ കൂടുതൽ അറിയാൻ ഉപയോക്താവിന് അതിന് പ്രതികരിക്കാനും കഴിയും. ഗൂഗിൾ, ആപ്പിൾ പ്ലേസ്റ്റോറുകളിൽ നിന്ന് MyB-SNL ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്തുകൊണ്ട് ഈ സേവനം പ്രയോജനപ്പെടുത്താവുന്നതാണ്.




BSNL, ഉപഭോക്താവ് (റിവാർഡ് പോയിന്റുകൾ രൂപത്തിൽ), Call2Action എന്നിവയിൽ നിന്ന് വരുമാനം പങ്കിടും. MyBSNL ആപ്ലിക്കേഷൻ ഡൗൺലോഡുചെയ്ത് പരസ്യ പ്ലാറ്റ്ഫോമിൽ തിരഞ്ഞെടുക്കുന്ന സ്വകാര്യ ഓപ്പറേറ്റർമാർ പോലും സബ്സ്ക്രൈബർമാർക്ക് റിവാർഡ് പോയിൻറുകൾ നൽകും. ഉപയോക്താവിന് ഏതു സമയത്തും ഈ സേവനം അവസാനിപ്പിക്കാവുന്നതാണ്.

ഉപയോക്താക്കൾക്ക് കാണുന്നതിന് ക്ലിക്കുചെയ്യുന്ന ഓരോ പരസ്യത്തിനും റിവാർഡ് പോയിന്റുകൾ ലഭിക്കും, കൂടാതെ പരസ്യത്തിൽ നിന്നുള്ള റവന്യൂ വരുമാനത്തിന്റെ 10 മുതൽ 20 ശതമാനം വരെയും റിവാർഡ് പോയിൻറുകളിൽ വരിക്കാരനുമായി പങ്കുവെയ്ക്കും. ജൂലൈ മുതൽ ഈ സേവനം പ്രാബല്യത്തിൽ വരും.



# കരിയർ തീരുമാനങ്ങൾ ... തയ്യാറെടുപ്പുകൾ

നിങ്ങൾ ഒരു കാര്യം ആത്മാർത്ഥമായി ശ്രമിക്കുമ്പോൾ ഈ പ്രപഞ്ചം മുഴുവൻ നിങ്ങളുടെ കൂടെ ചേരുന്നു – പൗലോ കൊയ്‌ലോ

ദശരഥ് മഞ്ചി, ബീഹാറിലെ ഗയയ്ക്കടുത്തു ഗേലോർ ഗ്രാമത്തിൽ ജീവിച്ചിരുന്ന ഈ ദരിദ്രനായ മനുഷ്യൻ, ഒരു ചുറ്റികയും ഉളിയും ഉപയോഗിച്ച് ഒരു മല തുരന്ന് വഴിയുണ്ടാക്കിയതിന്റെ പേരിലാണ് പ്രശസ്തനായത്. 'Mountain Man' എന്ന പേരിലും അറിയപ്പെടുന്നു. 22 വർഷംകൊണ്ട് 110മീറ്റർ നീളവും ഒൻപതു മീറ്റർ വീതിയും 7.6 മീറ്റർ ആഴവുമുള്ള ഒരു പാത തുരന്ന് തന്റെ ഗ്രാമത്തിൽ നിന്നും പട്ടണത്തിലേക്കുള്ള ദൂരം 55 കിലോമീറ്ററിൽ നിന്നും 15 കിലോമീറ്ററായി കുറച്ചു. ആത്മവിശ്വാസവും ലക്ഷ്യബോധവും ഇച്ഛാശക്തിയും ഉള്ളവർക്ക് നേടാനാവാത്തതായി ഒന്നുമില്ല.

നിങ്ങളുടെ സ്വപ്നം സാക്ഷാൽക്കരിക്കുവാൻ വേണ്ടത്, ഉചിതമായ തീരുമാനമെടുക്കലാണ്. അന്തിമമായ തീരുമാനം നിങ്ങളുടേതാണ്.




ഡോക്ടർ, എഞ്ചിനീയർ, ജേർണലിസ്റ്റ്, അദ്ധ്യാപകൻ, ശാസ്ത്രജ്ഞൻ, വക്കീൽ, രാഷ്ട്രീയ പ്രവർത്തകൻ, ബിസിനസ്മാൻ, കർഷകൻ, മെക്കാനിക് ഇവയിൽ ഏതു തെരഞ്ഞെടുക്കുവാനാണ് ആഗ്രഹിക്കുന്നത്?

ഉദാ: ഡോക്ടർ എന്ന തൊഴിലിൽ ശിശുരോഗ വിദഗ്ധനുണ്ട്, അസ്ഥി രോഗ വിദഗ്ദ്ധനുണ്ട്, നേത്രരോഗ വിദഗ്ദ്ധനുണ്ട്. എഞ്ചിനീയറാണെങ്കിൽ മെക്കാനിക്കൽ, ഇലക്ട്രോണിക്സ്, സിവിൽ, മറൈൻ എന്നിങ്ങനെ. ഇതുപോലെ തന്നെ അദ്ധ്യാപകൻ, ജേർണലിസ്റ്റ്, ശാസ്ത്രജ്ഞൻ എന്നിവയിലും പലതരം വിഭാഗങ്ങളുണ്ട്. ഏതു പ്രൊഫഷൻ ആണെന്നും അതിൽ താൽപര്യമുള്ള വിഭാഗം ഏതാണെന്നുമുള്ള ഇച്ഛാശക്തി വളർത്തിയെടുക്കുന്നതിനെയാണ് മുന്നൊരുക്കം എന്നു പറയുന്നത്. അതിനു വേണ്ടി നിങ്ങൾ എന്ന വ്യക്തി നിങ്ങളോട് തന്നെ ചില ചോദ്യങ്ങൾ ചോദിക്കുകയും അതിനോട് നീതി പുലർത്തുന്ന രീതിയിൽ ഉത്തരങ്ങൾ കണ്ടെത്തുകയും ചെയ്യണം. ഉത്തരം ലഭിക്കുന്നില്ലെങ്കിൽ അദ്ധ്യാപകനോടോ, മാതാപിതാക്കളോടോ, നിങ്ങളുടെ താല്പര്യവിഷയവുമായി ബന്ധപ്പെട്ട മാർഗ്ഗദർശകരോടോ (Career Councellor) ചോദിച്ചോ അതുമല്ലെങ്കിൽ ഇന്റർനെറ്റിൽ നോക്കിയോ വിവരങ്ങൾ ശേഖരിക്കാവുന്നതാണ്.

സ്വപ്നം അല്ലെങ്കിൽ ആഗ്രഹം തുടങ്ങേണ്ടത് ഹൈസ്ക്കൂൾ തലത്തിലാണ്. എങ്കിലേ ഒരു വ്യക്തിക്ക് അതിന്റെ ഒരുക്കങ്ങൾക്ക് തുടക്കം കുറിക്കാൻ എളുപ്പമാകുകയുള്ളൂ. അല്ലാത്തവർക്ക് സാധിക്കില്ല എന്നല്ല അനുമാനിക്കേണ്ടത്. ഒരുക്കത്തിന്റെ തയ്യാറെടുപ്പ് എന്നേ ഉദ്ദേശിച്ചുള്ളൂ.

നിങ്ങൾ മനസ്സിൽ ഏറ്റെടുത്ത കരിയർ അല്ലെങ്കിൽ തൊഴിൽ നിങ്ങൾ വളരുന്തോറും തേച്ചുമിനുക്കിക്കൊണ്ടിരിക്കും അറിവിൽ, വ്യക്തിത്വവികസനത്തിൽ, ലക്ഷ്യപ്രാപ്തിയിൽ, ഇച്ഛാശക്തിയിൽ, ആത്മവിശ്വാസത്തിൽ ഓരോ ദിവസവും വളർന്നുകൊണ്ടിരിക്കണം.

ഒരു ഡോക്ടറുടെ മകൻ ഡോക്ടറാകാൻ ഇഷ്ടമില്ലെങ്കിൽ മറ്റൊരു കരിയർ തിരഞ്ഞെടുക്കാം. നിങ്ങളുടെ അഭിരുചിയും അതിനായുള്ള നിങ്ങളുടെ നിരന്തര ശ്രമങ്ങളുടെ വിജയവുമാണ് നിങ്ങളുടെ ഭാവി.

### എന്തൊക്കെയാണ് മുന്നൊരുക്കങ്ങൾ?

നിങ്ങൾ നിങ്ങളെ അറിയുകയും മനസ്സിലാക്കുകയും ചെയ്യുക.

നിങ്ങൾക്ക് ഇഷ്ടമുള്ള അഞ്ചു കരിയറുകൾ ഒരു പേപ്പറിൽ എഴുതുക.

നിങ്ങൾക്ക് ഏറ്റവും അനുയോജ്യമായതു തെരഞ്ഞെടുക്കുക.

തിരഞ്ഞെടുത്ത കരിയറിനെക്കുറിച്ച് ഒരു നോട്ടു തയ്യാറാക്കുക.

നിങ്ങളും നിങ്ങൾ കുറിച്ച നോട്ടും തമ്മിൽ യോജിക്കുന്നുണ്ടോ, വരും വരായ്കകൾ വിവേചിച്ചറിയുക.

തീരുമാനം എടുത്തു കഴിഞ്ഞാൽ കോഴ്സുകളെക്കുറിച്ചും അവ നടത്തുന്ന സ്ഥാപനങ്ങളെക്കുറിച്ചും അതിന്റെ ഭാവിയെക്കുറിച്ചും മനസ്സിലാക്കണം.

മുന്നൊരുക്കങ്ങൾ കഴിഞ്ഞ വ്യക്തിക്ക് ഇന്ത്യയിലോ, വിദേശത്തോ ഉള്ള നല്ല യൂണിവേഴ്സിറ്റി കാമ്പസുകളിൽ സ്കോളർഷിപ്പോടെ പഠിച്ചു മുന്നേറി ലക്ഷ്യപ്രാപ്തിയിൽ എത്താൻ സാധിക്കും.

എന്നാൽ നമുക്കൊരു സാമൂഹ്യ പ്രതിബദ്ധത കൂടിയുണ്ട്. മറ്റുള്ളവരെ സ്നേഹിക്കുവാനും ജോലി സമയത്തു ചെയ്തുതീർക്കുവാനുമുള്ള ഉത്തരവാദിത്വം, മേലധികാരികളെ മാനിക്കുവാനും ജനസേവനം കൂടുതൽ മെച്ചപ്പെടുത്തുവാനും നല്ല രീതിയിൽ ഉയരുവാനുമുള്ള ആഗ്രഹം ഇവയൊക്കെ കരിയർ വളർച്ചയുടെ ഘടകങ്ങളാണ്. അതിനുവേണ്ടിയുള്ള ചിട്ടകളും നാം ശീലിക്കണം.

വ്യത്യസ്തവും ഉയർന്ന തൊഴിൽ സാധ്യതയുള്ളതുമായ നിരവധി കോഴ്സുകളെ നമുക്ക് പരിചയപ്പെടാം. കോഴ്സ് നടത്തുന്ന സ്ഥാപനം, പ്രവേശന യോഗ്യത എന്നിവയും വ്യക്തമായി രേഖപ്പെടുത്തുന്നു.

1. **BA/BSc Culinary Arts** (Manipal University)

   Welcom group graduate school of Hotel Administration, Manipal University, Symbiosis Pune

   യോഗ്യത- പ്ലസ്ടു

2. **BBA (Financial Marketing)**

   ITM University, Gwalior

   Lovely professional University (In collaboration with NSE)

   യോഗ്യത – പ്ലസ്ടു

3. **Animation & Multimedia**

   Birla Institute of Technology, Noida Amity school of Fine Arts, Noida - BSc., BFA

   Whistling (woods) International Mumbai - BSc., BFA

   യോഗ്യത – പ്ലസ്ടു

4. **B Tech (Information Technology & Social Sciences)**

   IIT Delhi

   യോഗ്യത – പ്ലസ്ടു

5. **Digital Marketing**

   Indian School of Business

   IIM, Kozhikode, IIM Bangalore

   Manipal Pro Learn

6. **B.Tech Computer Services with Date Analytics Specialisation**

   IIT Hyderbad

   VIT

   Graphic Era University

   Amrita University

7. **BSc. Perfusion Technology**

   JIPMER Pondichery

   AIIMS Delhi

   St.Johns Bangalore

   Amrita Kochi

   യോഗ്യത – പ്ലസ്ടു PCB (Physics, Chemistry, Biology)

8. **Mass communication / Journnlism**

   IIMC New Delhi

   Symbiosis Pune

   Asian college of Journalism, Chennai

   MICA, Ahmedabad

9. **Film Making**

   Whistling woods International, Mumbai - BA/BSc.Film Making

   Amity Noida - BA (Film & TV Production)

   LV Prasad FIlm & TVAcademy, Chennai - PG Diploma in Direction

10. **Dairy Technology**

    National Diary Research Institute - Kornal Haryana

    Kerala Veterinary and Animal Sciences University- Pookode- B.Tech

11. **Optometry**

    AIIMS

    School of Optometry, University of Hyderabad

    Manipal University Manipal

    Amrita University, Kochi

    Little Flower Hospital & Research center, Angamaly

12. **Quantitiative Economics Applied Quantitative Finance**

    Indian Statistical Institute - MS

    യോഗ്യത – BSc. Physics/Statistics/Maths/ Economics or B Tech

    Madras school of Economics - MA

13. **Public Health**

    TISS Mumbai

    SC TIMST, Trivandrum

    DIIHMR, Jaipur

14. **Game Design**

    Maya Academy of Advanced cinematics - Pune- Diploma

    DSK International Campus, Pune

BSc. - Lovely Professional University, Noida

15. **Photonics**
CUSAT - 5year integrated MSc.
യോഗ്യത- പ്ലസ്ടു

16. **Development Studies**
IIT Chennai - 5yr integrated MA
യോഗ്യത - പ്ലസ്ടു

17. **Visual Communication / Communication Design**
Loyola Chennai
Madras Christan College,Chennai
St.Joseph's College, Bangalore
DJ Academy of Design, Coimbatore
St.Joseph's College of Communication, Changanacherry

18. **Roboties & Mechatronics**
IITs
IIT Hyderbad
Manipal University
Jadavpur University
VIT
യോഗ്യത - പ്ലസ് ടു (ജഇങ) ളീ്യ ആ.ഠലരവ.

19. **Financial Markets**
National Institute of Securities Market
BSE Institute Bombay
National Institute of Financial Management

20. **Flying**
Rajiv Gandhi academy of Aviation Technology, Trivandrum
IRGUA, Amethy, UP
National Flying Training Institute Gondia

21. **B.Tech Naval Architecture and ship building**
Cochin University of science & Technology
Amet University

22. **Liberal Arts**
Jindal School of Liberal Arts & Humanities, Delhi
BA Liberal Arts & Humanities
Flame University, Pune - BA Liberal Arts
Asoka University, Delhi - MA Liberal Arts

23. **BBA/MBA Real Estate & Urban Infrastructure**
National Institute of Construction Management, Pune
RICS School of Built Environment, Amity University, Noida
TERI University, Delhi
Ansal University, Gurgaon
CEPT Ahmedabad

24. **B Design / M Design Fashion Design**
NIFT
Symbiosis Institute of Design
Pearl Academy
Srishti Institute of Design

25. **Cloud Technology & mobile application**
Adyp University - B Tech
Jain University - B Tech
EDx - Introduction to cloud infrastructure

26. **Transportation Design**
DYDDC Centre for automotive Research & Studies, Pune - B Design
MAEER's MIT Institute of Design, Pune - B Design

27. **Cyber Security and Digital Forensics**
IIT Delhi
Gujarat Forensic science university- M Tech
Amrita University , Coimbatore- M.Tech

28. **Cyber law**
Master in cyber law and information
Security (NLIU, Bhopal)
യോഗ്യത- ഡിഗ്രി, പ്രവേശനം - ഇൻസ്റ്റിറ്റ്യൂട്ട് നേരിട്ടു നടത്തുന്ന പ്രവേശന പരീക്ഷ വഴി.

പുതുവഴികളിലൂടെ, പുതു കോഴ്സുകളിൽ യോഗ്യരായി മെച്ചപ്പെട്ട കരിയർ നിങ്ങൾക്കു സ്വന്തമാക്കാം. വിശദവിവരങ്ങൾക്ക് അതാതു വെബ്സൈറ്റുകൾ സന്ദർശിക്കുക. എല്ലാവർക്കും വിജയാശംസകൾ!!



**ജോൺ കുര്യൻ വടക്കേക്കര**
Ph: 94474 35091

# പ്രധാന കോഴ്സുകൾ ഒറ്റനോട്ടത്തിൽ

## Science stream based

Bsc Physics,
Bsc Chemistry,
Bsc Botany,
Bsc Zoology,
Bsc Computer science,
Bsc Mathematics,
Bsc PCM,
Bsc CBZ,
Bsc Forestry,
Bsc Dietician & Nutritionist,
Bsc Home Science,
Bsc Agriculture Science
Bsc Horticulture,
Bsc Sericulture,
Bsc Oceanography,
Bsc Melsorology,
Bsc Arthopology,
Bsc Forensic Science,
Bsc Food technology,
Bsc Diary Technology,
Bsc Hotel Management,
Bsc Fashion Design,
Bsc, Mass Communication,
Bsc Electronic Media,
Bsc Multimedia,
Bsc 3D Animation,

## Some Special science stream courses

MBBS
BDS
B pharm
Pharm D
MLT
BSc nursing
Perfusion Tech
Cardiac Tech
Respiratory
Renal dialysis
OT anesthesia
BSc agriculture
Optometry
Imagine Tech
Physician Asst
Emergency Med
Microbiology
Biotechnology

## Commerce based Courses

CA Charttered Account
CMA
Cost Management Account
CS Company Secretary (Foundation)
B.Com,
B.Com Taxation &Tax Procedure
B.Com Travel & Tourism
B.Com Bank Management
B.Com
Professional
BBA /BBM Regular
BFM Bachelor of Financial management
BMS,
BAF.

### Special courses

BCom with computer application/ Chartered Accountant / Aviation and logistics Management
BBA with Aviation/logistics and supply chain management
BCA with cloud computing and cyber security

## Humanities Courses

Advertising,
Criminology
Economics,
Fine Arts,
Foreign languages,
Home Science,
Interior Design,
Journalism,
Library Science
Political Science,
Social Work,(BSW)
Sociology,
Travel and Tourism,

### Special courses

BBA with aviation / logistics and supply chain management
MTA(Master of Tourism Administration) (degree + PG integrated course)
BTHM (Bachelor of Tourism and Hospitality Management)
And Many More.....

## Management Courses

Business Management,
Bank Management,
Event Management,
Hospital Management,
Hotel Management,
Human Resources Managemet
Logistics Management,

## Law Courses (3/5 Yrs)

LLB,
BA+LLB
B.Com + LLB,
BBM+LLB,
BBA. +LLB

## MEDICAL COURSES

MBBS Alopathy
BUMS Unani
BHMS Homeopathy
BAMS Ayurveda
BSMS Sidha
BNYS Naturopathy
BDS Dental
BVSc Veterinary........
Etc.....

## PARAMEDICAL COURSES

Nursing
Pharm D
B.Pharm
D.Pharm
M. Pharm
Anesthesia technical
Cardiac Care technical
Perfusion technology
Cathllab technology
Clinical Optometry
Dental Hygiene
Dental Mechanic
Dental Technician
Health Inspector
Medical imaging & Tech...
Medical Lab technician
Medical Records tech
Medical X Ray Technician
Nuclear Medicine Tech
Occupational Therapist
Operation theater Tech
Ophthalmic Assistant
PHYSIOTHERAPY
Radiographic Assistant
Radiotherapy Technician
Rehabilitation Therapy
Respiratory Therapy Tech.
Blood Transfusion Tech..
Bsc Renal Dialysis
And Many More.......

## B.Tech Engineering (4 yrs)

Petro chemical Engineering
Petroleum Engineering
Civil Engineering
Mechanical Engineering
Aeronautical Engineering
Aerospace Engineering
Agricultural Engineering
Architecture Engineering
Automobile Engineering
Automation & Robotics Eng.
Aviorics Engineering
Biomedical Engineering
Bio technological Eng..
Chemical Engineering
Ceramics Engineering
Computer Science Eng
Electrical & Comm. Eng.
Electrical & Electronics Engi.
Environmental Science Engi.
Information Science Engi
Industrial Engineering
Industrial Production Engi..
Instrumental Technology
Marine Engineering
Medical Engi..
Mining Engineering
Manufacturing Science Engi.
Naval Architecture Engi....
Nonotechnology Engi..
Polymar Technology Engi..
Silk Polymar Engi...
Carpet Technology Engi...
Textile Engineering
Electronics Engineering..

## POLYTECHNIC (10th class)

Civil Engineering
Mechanical Engineering
Automobile Engineering
Computer Science Engineering
Electronics Engineering
Electrical Engineering
Petro Chemical Engineering
BBA /BBM
BBA Aviation

## Management (new job opportunity Courses 2/3/5 Yrs)

BBA Air Cargo Management
BBA Aeronautical
BBA Retail Marketing
BBA Customer Care Management
BBA Airline & Airport Management
BBA Cargo Management
BBA Office Management
IBBA Store Management
BBA Mall Management
BBA Logistics
BCA SAP
BCA Cloud Computing &Cyber security
BCom with computer application/Chartered Accountant/Aviation and logistics management
BBA with aviation/logistics and supply chain management
MTA(master of tourism administration)
BTHM(Bachelor of Tourism and Hospitality Management)

ഈ ലിസ്റ്റ് ഇവിടെയും തീരുന്നില്ല. അന്വേഷിക്കുന്നവർക്കായി ഇനിയും ധാരാളമുണ്ട് കോഴ്സുകൾ...

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



# മുഴുനീള പത്രപ്രവർത്തകനായ പെരുന്ന കെ.എൻ.നായർ

മലയാള പത്രപ്രവർത്തനരംഗത്ത് നാണുക്കുട്ടൻ നായർ എന്നൊരു പേര് അങ്ങിനെ എല്ലാവരും കേട്ടിട്ടുണ്ട് വരില്ല. എന്നാൽ പെരുന്ന കെ.എൻ.നായർ എന്നു പറഞ്ഞാൽ അറിയാത്തവർ ചുരുക്കം.

ചങ്ങനാശ്ശേരി പെരുന്നയിൽ തെക്കില്ലത്തു വീട്ടിൽ നാണിയമ്മയുടേയും സർക്കാർ സ്ക്കൂൾ ഹെഡ്മാസ്റ്ററായിരുന്ന പുന്നപ്ര സ്വദേശി കെ. വേലായുധൻ പിള്ളയുടേയും മൂത്തമകനായി ജനിച്ച നാണുക്കുട്ടനാണ് ഈ പെരുന്ന കെ.എൻ.നായർ. ഒരിക്കൽ ഞാൻ ലാൽ ബഹദൂർ ശാസ്ത്രിയെക്കുറിച്ച് എഴുതിയ ലേഖനത്തിൽ അദ്ദേഹത്തിന്റെ സമുദായത്തെക്കുറിച്ച് എഴുതിയതിലെ പിഴവ് ചൂണ്ടിക്കാട്ടി. ശാസ്ത്രീകായസ്ഥ സമുദായത്തിലാണ് ജനിച്ചതെന്ന് സൂചിപ്പിച്ചുകൊണ്ടൊരു പോസ്റ്റ് കാർഡ് കിട്ടി.

ആനുകാലികങ്ങളിൽ പുത്തൻ തലമുറക്കാർ (പലപ്പോഴും പഴമക്കാരും) കുറിക്കുന്ന ചരിത്ര പാഠങ്ങളിലെ അബദ്ധങ്ങൾ അപ്പപ്പോൾ ചൂണ്ടിക്കാണിക്കുക എന്ന സുപ്രധാന ദൗത്യം പെരുന്ന കെ.എൻ.നായർ ചെയ്തുകൊണ്ടിരുന്നു. പിന്നീട് അദ്ദേഹത്തെ എനിക്ക് പരിചയപ്പെടുത്തിതന്നത് ഞങ്ങളുടെ കേരള ടൈംസിന്റെ എം.ഡി.ജോർജ് വെളിപ്പറമ്പിൽ അച്ചനാണ്. ആ പരിചയം എനിക്കൊരു മുതൽക്കൂട്ടായിരുന്നു. അദ്ദേഹം മരിക്കുന്നതുവരെ സൗഹൃദം തുടരുകയും ചെയ്തു. സത്യത്തിൽ അച്ചടിമാധ്യമങ്ങളിൽ വരുന്ന ഇത്തരം അബദ്ധങ്ങളൊന്നും നമുക്ക് പെട്ടെന്ന് തോന്നിയേക്കാവുന്നതുപോലെ അത്ര നിസ്സാരമായി തള്ളാവുന്നവയല്ല. ഇതിനെക്കുറിച്ച് ഞാൻ ഒരിക്കൽ പെരുന്ന സാറിനോട് ചോദിക്കുകയുണ്ടായി.

അതിനു മറുപടിയായി അദ്ദേഹം പറഞ്ഞു: 'താൽക്കാലികമായ ഇഷ്ടാനിഷ്ടങ്ങളോ സൗകര്യങ്ങളോ അല്ല ഇവിടെ പരിഗണിക്കേണ്ടത്. വർഷങ്ങൾ കഴിയുമ്പോൾ ഈ പ്രസിദ്ധീകരണങ്ങളും ലേഖനങ്ങളുമെല്ലാം ചരിത്ര രേഖകളാകും. നാമിന്ന് തെറ്റായ വസ്തുതകൾ എഴുതിവച്ചാൽ നാളെ തെറ്റ് ചരിത്ര സത്യങ്ങളായി വിശ്വസിക്കപ്പെടും.

ഇദ്ദേഹത്തിന്റെ ആദ്യകാല വിദ്യാഭ്യാസം കരുവാറ്റ എൻ.എസ്.എസ്. ഇംഗ്ലീഷ് സ്ക്കൂളിലായിരുന്നു. അവിടെനിന്ന് സ്ക്കൂൾ ഫൈനൽ പാസായി. പ്രസിദ്ധ വിദ്യാഭ്യാസ ചിന്തകനും, സാഹിത്യകാരനും ഗാന്ധിയനുമായ കൈനികര കുമാരപിള്ളയായിരുന്നു അന്നത്തെ സ്ക്കൂൾ ഹെഡ്മാസ്റ്റർ. ചങ്ങനാശ്ശേരി സെന്റ് ബർഗ്മാൻസ് കോളേജിലാണ് ഇന്റർമീഡിയറ്റിന് പഠിച്ചത്. പ്രസിദ്ധ സാഹിത്യകാരനും കേരളത്തിലെ ആദ്യത്തെ പാരലൽ കോളേജിന്റെ




(പോൾസ് കോളേജ്) സ്ഥാപകനുമായ പ്രൊഫസർ എം.പി.പോൾ, തിരുക്കൊച്ചിയിലെ വിദ്യാഭ്യാസമന്ത്രി, എറണാകുളം സെന്റ് ആൽബർട്ട്സ് കോളേജ് സ്ഥാപക പ്രിൻസിപ്പാൾ എന്നീ പദവികളിലിരുന്നിട്ടുള്ള പ്രൊഫ.എൻ.എം.പൈലി, പ്രസിദ്ധ മലയാള അദ്ധ്യാപകനായ പ്രൊഫ. ശങ്കരപ്പിള്ള തുടങ്ങിയ പ്രമുഖർ അന്ന് സെന്റ് ബർഗമാൻസ് കോളേജിലെ അദ്ധ്യാപകരായിരുന്നു.

പെരുന്ന കെ.എൻ.നായരുടെ മുത്തച്ഛൻ വൈക്കം എൻ. കേശവപിള്ള ചങ്ങനാശ്ശേരിയിലെ പ്രസിദ്ധനായ വക്കീലായിരുന്നു. ആ മുത്തച്ഛന്റെ വിശാലമായ ഗ്രന്ഥശേഖരത്തിൽ നിയമ പുസ്തകങ്ങളേക്കാൾ കൂടുതൽ സാഹിത്യ - ചരിത്ര ഗ്രന്ഥങ്ങളായിരുന്നു. മന്നത്ത് പത്മനാഭൻ തുടങ്ങിയ പ്രമാണിമാരായിരുന്നു കേശവപിള്ളയുടെ സ്ഥിരം സന്ദർശകർ. അവിടെ നടക്കുന്ന ചർച്ചകളിൽ സാഹിത്യവും രാഷ്ട്രീയവും സാമൂഹിക പ്രശ്നങ്ങളുമെല്ലാം വിഷയങ്ങളായി വരും. അങ്ങനെയിരിക്കെയാണ് സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയെക്കുറിച്ച് കേട്ടത്. ഒരു പത്രപ്രവർത്തകനാകുക എന്ന ആഗ്രഹം ആ ബാലന്റെ ഉള്ളിൽ മുളപൊട്ടിയതും അക്കാലത്താണ്.

ചങ്ങനാശ്ശേരിയിൽ നിന്നും ബോട്ടുകയറി ആലപ്പുഴയിൽ ചെന്നിറങ്ങി. പുന്നപ്രയലേക്ക് നടക്കുന്നതിനിടയിൽ കണ്ട സ്വാതന്ത്ര്യസമരരംഗങ്ങൾ അദ്ദേഹത്തിന് മറക്കാനായില്ല. എവിടേയും സമരങ്ങളും വിദേശവസ്ത്ര ബഹിഷ്ക്കരണവും ജനത്തിരക്കും. ഇവയുടെയൊക്കെ ഇടയിൽ ത്രിവർണ്ണ പതാകകളും. പിതൃഗൃഹത്തിലേക്കുള്ള കാൽനടയാത്രകളിൽ കണ്ട പല രംഗങ്ങളും കെ.എൻ.നായരിൽ രാഷ്ട്രീയ താൽപ്പര്യം ജനിപ്പിച്ചു. ഏതാണ്ട് 14 വയസ്സുള്ളപ്പോഴാണ് നാണുക്കുട്ടൻ അച്ഛനോട് പറഞ്ഞ് ആലപ്പുഴയിൽ നിന്ന് ഒരു ഖദർ ഷർട്ട് വാങ്ങിപ്പിക്കുന്നത്. അതിനുശേഷം അദ്ദേഹം ഖാദിയേ ധരിച്ചിട്ടുള്ളൂ.

അങ്ങനെയിരിക്കെ ക്വിറ്റ് ഇന്ത്യാസമരം വന്നു. വിദ്യാർത്ഥികളും പ്രക്ഷോഭത്തിൽ സജീവമായി. ഒരു പാടുപേർ കോളേജിൽ നിന്നു പുറത്താവുകയും ചെയ്തു. അറസ്റ്റിലായവരുടെ കൂട്ടത്തിൽ പെരുന്ന കെ.എൻ.നായരുമുണ്ടായിരുന്നു. പതിനാലു ദിവസം അദ്ദേഹം ലോക്കപ്പിലായിരുന്നു. അതിനുശേഷം തിരിച്ച് വീട്ടിലെത്തിയപ്പോൾ പ്രതീക്ഷിച്ചതുപോലെ അമ്മ കരഞ്ഞുവീർത്തമുഖവുമായി പ്രത്യക്ഷപ്പെട്ടു. അച്ഛനാകട്ടെ ക്രുദ്ധനും. 'നിന്നെ എനിക്ക് കാണേണ്ട' അച്ഛൻ പറഞ്ഞു. മകനും വാശിയായി പിറ്റേന്ന് രാവിലെ അമ്മയോട് മാത്രം യാത്ര പറഞ്ഞ് പെരുന്ന കെ.എൻ. നായർ തിരുവനന്തപുരത്തേക്ക് യാത്രതിരിച്ചു.

ഏതെങ്കിലും ഒരു പത്രത്തിൽ ജോലി നേടണം കൂടെ രാഷ്ട്രീയവും പയറ്റാം ഇതായിരുന്നു കക്ഷിയുടെ ഉള്ളിലിരിപ്പ്. ചങ്ങനാശ്ശേരിയിൽ കോളേജ് പഠനകാലത്ത് 'സർവ്വീസ്, ശ്രീമതി' എന്നീ പത്രങ്ങളിൽ ജോലി ചെയ്ത പരിചയം മാത്രമാണ് കൈമുതൽ. എങ്കിലും തിരുവനന്തപുരത്ത് ചെന്നപ്പോൾ കാര്യങ്ങളാകെ കുഴഞ്ഞു വരുമാനമില്ല ആരും സഹായിക്കാനുമില്ല. രാഷ്ട്രീയന്തരീക്ഷം മ്ലാനമാണ്. നേതാക്കമാരൊക്കെ ജയിലിൽ. മൂന്നുമാസം തിരുവനന്തപുരത്ത് കഴിച്ചുകൂട്ടി. പിന്നെ കെ.വേലുപ്പിള്ള പത്രാധിപരായ 'ഭാരതകേസരി' യിൽ പത്തുരൂപ ശമ്പളത്തിൽ സബ് എഡിറ്റർ കം റിപ്പോർട്ടറായി. അക്കാലത്തെ മറ്റെല്ലാ പത്രങ്ങളേയും പോലെ ഭരതകേസരിയും സായ്ഹന പത്രമായിരുന്നു. വെറും രണ്ടുമാസമേ ആ ജോലി നീണ്ടുനിന്നുള്ളൂ. അപ്പോഴേയ്ക്കും പത്രം പൂട്ടി. വീണ്ടും നിരാലംബനായി കെ.എൻ.നായർ. ഇങ്ങനെയിരിക്കെ കക്ഷിയുടെ അച്ഛൻ തിരുവനന്തപുരത്തെത്തുകയും മകനെ കൂട്ടിക്കൊണ്ടു പോകാൻ ഒരു ശ്രമം നടത്തുകയും ചെയ്തു. എന്നാൽ കെ.എൻ.നായർ അതിനു വഴിപ്പെട്ടില്ല.

1943 ഡിസംബറിൽ സി.വികുഞ്ഞിരാമന്റെ പത്രാധിപത്യത്തിലൂടെ കേരളകൗമുദി ദിനപത്രത്തിൽ 12 രൂപ മാസശമ്പളത്തിൽ കെ.എൻ.നായർ നിയമിതനായി. എന്നാൽ മാസാവസാനം ശമ്പളം ഒപ്പിട്ടുവാങ്ങിയപ്പോൾ പതിനെട്ടു രൂപ തികച്ചുമുണ്ട്. അന്നുണ്ടായ ആനന്ദത്തിന് കണക്കില്ലായിരുന്നുവെന്നാണ് അദ്ദേഹം പറയുന്നത്. കേരളകൗമുദിയിൽ നിന്നുണ്ടായിരുന്ന വരുമാനം വീണ്ടും കൂടിക്കൊണ്ടുമിരുന്നു. അക്കാലത്താണ് ഒളിവിൽ കഴിഞ്ഞിരുന്ന സാക്ഷാൽ സഖാവ് ഇ.കെ.നായനാർ മറ്റൊരുപേരിൽ 'കേരളകൗമുദിയിൽ' ജോലി ചെയ്തിരുന്നവത്രെ. പ്രഗത്ഭനായ സി.വി.കുഞ്ഞിരാമന്റെ കീഴിലുള്ള പത്രപ്രവർത്തനം കെ.എൻ.നായരെ സംബന്ധിച്ചിടത്തോളം മികച്ച പരിശീലനമായിരുന്നു.

പിന്നീട് പബ്ലിക്ക് റിലേഷൻസ് ഡയറക്ടറായി തീർന്ന എം.ദിവാകരൻ പാർലമെന്റ് അംഗവും കേരളകൗമുദി എഡിറ്ററും ആയിത്തീർന്ന കെ.കുമാരൻ പ്രശസ്ത പത്രപ്രവർത്തകനായ എം.എസ്.മണി (മണിസ്വാമി) പ്രശസ്തനായ കൗമുദി ബാലകൃഷ്ണൻ തുടങ്ങിയവരോടൊപ്പം പ്രവർത്തിക്കാനും അദ്ദേഹത്തിന് കഴിഞ്ഞു.

ഇതിനിടെ മുടങ്ങിപ്പോയ പഠനം പൂർത്തീകരിക്കണമെന്നൊരാഗ്രഹം ഉടലെടുത്തു. അങ്ങിനെ പെരുന്ന കെ.എൻ.നായർ 1945 ജനുവരിയിൽ തൃശ്ശൂരിലെത്തി. അവിടെ സെന്റ് തോമസ് കോളേജിൽ ചേർന്നു. ദീനബന്ധു വാരികയിൽ ഒരു പാർട്ട്ടൈം ജോലിയും സ്വീകരിച്ചു. അതോടെ വിദ്യാർത്ഥി കോൺഗ്രസ്

പ്രസ്ഥാനത്തിൽ സജീവമായി. സംഘടനയുടെ ആക്ടിങ്ങ് സെക്രട്ടറിയുമായി. ഇക്കാലത്തു തന്നെ കൊച്ചി രാജ്യപ്രജാമണ്ഡലത്തിന്റെ പ്രവർത്തനങ്ങളിലും പങ്കുകൊണ്ടിരുന്നു. 1942ൽ വീടുവിട്ട ഇദ്ദേഹം ഈ കാലയളവിലാണ് വീണ്ടും സ്വന്തം വീട്ടിലേക്ക് പോയത്.

തൃശ്ശൂരിൽ കഴിഞ്ഞ കാലങ്ങൾ ഏറെ സംഭവബഹുലമായിരുന്നു. വിദ്യാർത്ഥി കോൺഗ്രസിന്റെ ഭാരവാഹി എന്ന നിലയിൽ തിരുവനന്തപുരം സെൻട്രൽ റെയിൽവേ സ്റ്റേഷനു മുന്നിൽ സംഘടിപ്പിച്ച പൊതുയോഗത്തിൽ പ്രസംഗിച്ചതിന്റെ പേരിൽ പോലീസ് അറസ്റ്റു ചെയ്തു. തൃശ്ശൂരിലേക്ക് പോയതിന്റെ പ്രധാന കാരണം പരീക്ഷ എഴുത്തായിരുന്നല്ലോ. അത് മുടങ്ങി.

ഇക്കാലത്ത് 'ദീനബന്ധു' ദിനപ്പത്രമാകുകയും പിന്നീട് എറണാകുളത്തേക്ക് മാറ്റുകയും ചെയ്തു. അപ്പോൾ പെരുന്ന കെ..എൻ.നായർ 'ദീനബന്ധു'വിലെ അസിസ്റ്റന്റ് എഡിറ്റർ ആയിരുന്നു. പിന്നീട് ന്യൂസ് എഡിറ്ററും 1953- ൽ എഡിറ്ററുമായി. അതിനുശേഷമാണ് കെ.എൻ.നായർ 'പ്രഭാതം' പത്രത്തിൽ അസോസിയേറ്റ് എഡിറ്ററായി നിയമിതനായി. ഏറെ ദീർഘവീക്ഷണമുള്ള എ.തങ്ങൾകുഞ്ഞ് മുസലിയാരുടെ ഉടമസ്ഥതയിലായിരുന്നു 'പ്രഭാതം ദിനപ്പത്രം'. സഹപാഠിയായിരുന്ന എ.എ.റഹീം ആയിരുന്നു മാനേജർ.

ഇക്കാലത്ത് കെ.എൻ.നായരും സഹപ്രവർത്തകരും വർക്കിങ്ങ് ജേർണലിസ്റ്റുകളെ ട്രേഡ് യൂണിയൻ അടിസ്ഥാനത്തിൽ സംഘടിപ്പിച്ചത്. സംഘടനയുടെ സ്ഥാപകാംഗമായ കെ.എൻ.നായർ ഇന്ത്യൻ വർക്കിങ്ങ് ജേർണലിസ്റ്റ് ഫെഡറേഷന്റെ സെക്രട്ടറിസ്ഥാനത്തും അദ്ദേഹം മൂന്നു പ്രാവശ്യം ഇരുന്നിട്ടുണ്ട്. ഇതിനുശേഷം കെ.എൻ.നായർ കുറച്ചുകാലം മലയാളത്തിലും ഇംഗ്ലീഷിലും ഫ്രീലാൻസ് ജേർണലിസം നടത്തി. യു.പി.ഐ.യുടേയും ബാംഗ്ലൂരിലെ ഡെക്കാൻ ഹെറാൾഡിന്റേയും ലേഖകനുമായിരുന്നിട്ടുണ്ട്.

ഇന്ത്യൻ ഇൻഫർമേഷൻ സർവീസിൽ 1961-ലാണ് പെരുന്ന ചേരുന്നത് പിന്നെ ഇൻഫർമേഷൻ ഓഫീസറായി. ആകാശവാണി വാർത്താവിഭാഗം ന്യൂസ് എഡിറ്റർ, യോജനയുടെ പത്രാധിപർ (ഈ കാലഘട്ടത്തിലാണ് കുശ്‌വന്ത് സിംഗുമായി പരിചയപ്പെടുന്നതും വലിയ സുഹൃത്തുക്കളായി ഇരുവരും മാറിയതും). 1981 ജനുവരിയിൽ ഉദ്യോഗത്തിൽ നിന്നും വിരമിച്ചു. തുടർന്നദ്ദേഹം വിശ്രമ ജീവിതം നയിക്കാനൊന്നും നിന്നില്ല. മൂന്നാം നാൾ തൃശ്ശൂരിൽ നിന്നു പ്രസിദ്ധീകരിക്കുന്ന എക്സ്പ്രസ് പത്രത്തിൽ ചേർന്നു.

1949 ലാണ് എറണാകുളം പയ്യപ്പിള്ളിൽ തറവാട്ടിലെ സുഭദ്രാമ്മയെ കെ.എൻ.നായർ വിവാഹം കഴിച്ചത്. ഇവർക്ക് രണ്ട് പെൺമക്കൾ. ഇരുവരും വിവാഹിതർ.



മൊറാർജി ദേശായി

### സാഹസീകനായ പെരുന്ന

തിരുവിതാംകൂറിൽ 1944ൽ തെരഞ്ഞെടുപ്പ് പ്രഖ്യാപിച്ചകാലം. ദേശീയ പ്രസ്ഥാനങ്ങളിൽ പ്രവർത്തിച്ചവർ മത്സരിക്കരുതെന്ന് ദിവാൻ രാമസ്വാമി അയ്യർക്ക് ചെറിയൊരു നിർബന്ധം. അതിനായി ജയിൽവാസം അനുഷ്ഠിച്ചവർ മത്സരിക്കാൻ പാടില്ലെന്ന് സി.പി.ഉത്തരവിട്ടു. തീർന്നില്ല, ബാലറ്റ് പേപ്പറുകളിൽ ചില കൃത്രിമത്വം വരുത്താനും സി.പി. തയ്യാറായി. എന്നാലീകുതന്ത്രം മണത്തറിഞ്ഞ ഒരു യുവ പത്രപ്രവർത്തകൻ തൃശ്ശൂരിൽനിന്നിറങ്ങുന്ന ദീനബന്ധുവിൽ സി.പി.യുടെ രഹസ്യ അജണ്ട വെളിപ്പെടുത്തി. സി.പി.കുപിതനായി. ദീനബന്ധു തിരുവിതാംകൂറിൽ കയറ്റരുതെന്ന് അദ്ദേഹം ഉത്തരവിറക്കി. മാത്രമല്ല പത്രപ്രവർത്തകന്റെ മുറിയിൽ ഉടൻ പരിശോധന നടത്തി. ഒന്നും കണ്ടെത്താനായില്ലെങ്കിലും പെരുന്ന കെ.എൻ.നായർ എന്ന പത്രപ്രവർത്തകൻ ഏവരുടേയും ശ്രദ്ധാകേന്ദ്രമായി മാറി.

ദൃഢനിശ്ചയത്തിന്റേയും വീട്ടുകാരോടുള്ള വാശിയുടെയും വിജയമാണ് പെരുന്ന കെ.എൻ.നായർ എന്ന പത്രപ്രവർത്തകന്റെ ജീവിതവിജയം. സ്വതന്ത്രകൃതികളും പരിഭാഷകളുമായി മുപ്പത്തഞ്ചോളം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു. 'മൊറാർജി ദേശായി' എന്ന പുസ്തകത്തിന് മലയാളത്തിലെ ഏറ്റവും മികച്ച ജീവചരിത്ര ഗ്രന്ഥത്തിനുള്ള പുരസ്ക്കാരം ലഭിച്ചിട്ടുണ്ട്. കേരള പ്രസ് അക്കാദമി (ഇപ്പോൾ മീഡിയ അക്കാദമി) യുടെ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാസ്സ് കമ്മ്യൂണിക്കേഷനിലും കോഴിക്കോട് സർവകലാശാലയുടെ ജേർണലിസം ഡിപ്പാർട്ടുമെന്റിലും ഗസ്റ്റ് ലക്ചറായി പ്രവർത്തിച്ചിട്ടുണ്ട്.

അടിമുടി പത്രപ്രവർത്തകനായ ഈ ഗുരുശ്രേഷ്ഠനെ എന്റെ സമകാലീകരായ പത്രപ്രവർത്തകർക്ക് മറക്കാനാകില്ല.

(തുടരും)



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.




# ഭയാനകം

ഒറ്റാൽ പോലുള്ള സിനിമകൾ സംവിധാനം ചെയ്ത് രാജ്യ, രാജ്യാന്തര ബഹുമതികളും പുരസ്കാരങ്ങളും നേടിയ ജയരാജ് തകഴിയുടെ ബൃഹത്തായ 'കയർ' എന്ന നോവലിലെ മൂന്ന് അധ്യായങ്ങളിൽ നിന്നാണ് ഭയാനകം ഒരുക്കുന്നത്.

ഇന്ത്യയിലെ ഏറ്റവും മികച്ച സംവിധായകനുള്ള (2017) അവാർഡുനേടിയ ജയരാജിന്റെ സിനിമയാണ് 'ഭയാനകം'. നവരസങ്ങളിലെ ഓരോ ഭാവത്തെയും അധികരിച്ച് ഓരോ സിനിമ രൂപപ്പെടുത്തുക എന്ന സാഹസികതയ്ക്ക് ഇറങ്ങിത്തിരിച്ച ഈ പ്രതിഭാശാലിയായ ചലച്ചിത്രകാരൻ ഇതിനകം കരുണം, ശാന്തം, ബീഭത്സം (ഹിന്ദി), അത്ഭുതം, വീരം എന്നീ സിനിമകൾ പ്രേക്ഷകർക്ക് സമ്മാനിച്ചു.

ഒറ്റാൽ പോലുള്ള സിനിമകൾ സംവിധാനം ചെയ്ത് രാജ്യ, രാജ്യാന്തര ബഹുമതികളും പുരസ്കാരങ്ങളും നേടിയ ജയരാജ് തകഴിയുടെ ബൃഹത്തായ 'കയർ' എന്ന നോവലിലെ മൂന്ന് അധ്യായങ്ങളിൽ നിന്നാണ് ഭയാനകം ഒരുക്കുന്നത്.

ഒന്നാം ലോകമഹായുദ്ധത്തിൽ പങ്കെടുത്ത് വികലാംഗനായിത്തീർന്ന് അതിന്റെ പേരിൽ പോസ്റ്റുമാനായി ജോലി ലഭിച്ച് കുട്ടനാട്ടിൽ എത്തിച്ചേരുന്ന കഥാപാത്രത്തിന് സ്വന്തമായി പേരുപോലുമില്ല. യുദ്ധത്തിൽ പങ്കെടുക്കാൻ റിക്രൂട്ടു ചെയ്യപ്പെട്ടുപോയ യുവാക്കൾ വീടുകളിലേക്ക് അയയ്ക്കുന്ന മണിയോർഡറുകളുമായി വരുന്ന പോസ്റ്റുമാനെ തികഞ്ഞ ആദരവോടെയാണ് നാട്ടുകാർ കാണുന്നത്. തിരക്കഥാ രചനയിലൂടെ പരിണത പ്രജ്ഞനായിത്തീർന്ന രൺജിപണിക്കരുടെ പോസ്റ്റുമാൻ വേഷം മേക്കോവർ കൊണ്ടും അസാധാരണമായ അഭിനയമികവുകൊണ്ടും മനസ്സിൽ നിന്നും മായാത്ത കഥാപാത്രമായി. ഈ ചിത്രത്തിന്റെ പ്ലസ് പോയിന്റുകളിലൊന്ന് രൺജിപണിക്കരാണ്.

യുദ്ധം മുറുകുകയും കൂടുതൽപേർ മരണമടയുകയും ചെയ്തപ്പോൾ മണിയോർഡറുകൾ നിലയ്ക്കുകയും മരണവാറന്റുകൾ വർദ്ധിക്കുകയും ചെയ്തു. കാവൽ മാലാഖയായി വന്ന പോസ്റ്റുമാൻ മരണ ദൂതനായി മാറി. പോസ്റ്റുമാനെ സ്വീകരിക്കുകയും സ്നേഹിക്കുകയും ചെയ്തവർ വെറുപ്പോടെ ആട്ടിയോടിക്കാൻ തുടങ്ങി. പലരുടെയും മരണവാറന്റുകൾ അതിന്റെ അവകാശികൾക്കു നൽകാൻ കഴിയാതെ മാനസികവ്യഥയിലുഴയുന്ന പോസ്റ്റുമാന്റെ പ്രദീപ്തമായ ചിത്രം രൺജിപണിക്കർ അവിസ്മരണീയമാക്കി.

ഈ ചിത്രത്തിന്റെ മറ്റൊരു പ്ലസ് പോയിന്റായി ചൂണ്ടിക്കാണിക്കാനുള്ളത് ഛായാഗ്രഹണ രംഗത്ത് നവാഗതനായ നിഖിൽ എസ് പ്രവീണിന്റെ ഛായഗ്രഹണമികവും ദൃശ്യബോധവുമാണ്. കാലഘട്ടത്തെ അടയാളപ്പെടുത്തുന്ന ക്യാമറാവിരുത് നിഖിൽ പ്രദർശിപ്പിക്കുന്നുണ്ട്. ഒരു പീരിയഡ് ഫിലിമിനുവേണ്ട കളർടോണും സൂക്ഷ്മാംശങ്ങളും ക്യാമറാമാൻ കാഴ്ചവയ്ക്കുന്നുണ്ട്. കുട്ടനാടിന്റെ നാൽപ്പതുകളിലെ ദൃശ്യ ചാരുത പ്രേക്ഷകർക്കു സമ്മാനിക്കാൻ നിഖിലിനു കഴിഞ്ഞു. ഇത് തിരിച്ചറിഞ്ഞാവണം ഛായാഗ്രാഹകനുള്ള ദേശീയ പുരസ്കാരം നിഖിലിനു ലഭ്യമായത്. ഭയാനകം നൽകുന്ന ദൃശ്യാനുഭവം ഏറെക്കാലം പ്രേക്ഷകമനസ്സുകളെ പിന്തുടർന്നു കൊണ്ടിരിക്കും.

ഇതൊരു ജയരാജ് ചിത്രമാണ്. ജയരാജ് ചിത്രങ്ങൾ വ്യത്യസ്ത ഭാവതലങ്ങൾ സമ്മാനിക്കുന്നവ









ജയരാജ്



നിഖിൽ എസ് പ്രവീൺ

യാണ്. ജയരാജ് തന്നെ തന്റെ പല അഭിമുഖ സംഭാഷണങ്ങളിലും അഭിപ്രായപ്പെടുന്നുണ്ട്.

''അനുയോജ്യവും വ്യത്യസ്തവുമായ പശ്ചാത്തലത്തിലേക്ക് സാഹിത്യകൃതിയിലെ പ്രമേയത്തെമാറ്റി സ്ഥാപിക്കുക എന്നതാണ് എന്റെ രീതി. അന്തരീക്ഷം പാകപ്പെടുത്തിയെടുക്കുന്നതിലാണ് അനുവർത്തനത്തിന്റെ ആത്മാവിരിക്കുന്നത്.''

ഒഥല്ലോയിൽ നിന്നും കളിയാട്ടവും മാക്ബത്തിൽ നിന്ന് വീരവും ആന്റണി ആൻഡ് ക്ലിയോപാട്രയിൽ നിന്നും കണ്ണകിയും കടഞ്ഞെടുത്തപ്പോൾ ഈ അനുവർത്തനമായിരുന്നു ജയരാജിന്റെ മനസ്സിൽ. ചെഖോവിന്റെ 'വാങ്ക' എന്ന കഥയിൽ നിന്നും കുട്ടനാടിന്റെ തന്നെ പശ്ചാത്തലത്തിൽ പറിച്ചുനട്ട 'ഒറ്റാൽ' എന്ന സിനിമയും ഇതേ ഗണത്തിൽപെടുത്താം.

അതുപോലെതന്നെയാണ് മഴ ജയരാജിന് ഒരു ഒബ്സഷനാവുന്നത്. മഴയുടെ വ്യത്യസ്ത ഭാവങ്ങളിൽ നിന്നാണ് ജയരാജിന്റെ കരുണവും ശാന്തവും വീരവും രൂപപ്പെടുന്നത്.

ജയരാജിന്റെ പ്രതിഭയുടെ തിളക്കം നന്നായി കാണപ്പെടുന്നത് ഭയാനകത്തിൽ തന്നെ. 'ഒറ്റാൽ' പോലെ കുട്ടനാടൻ പശ്ചാത്തലത്തിൽ തകഴിക്കഥയിൽ നിന്നു രൂപം കൊണ്ട 'ഭയാനകം' ഒരു വെടിയൊച്ചയോ ദാരുണ മരണമോ കാണിക്കാതെ യുദ്ധത്തിന്റെ ഭീകരത കാണികളുടെ മനസ്സിൽ ഭീതി പടർത്തുന്ന കാഴ്ച കൗതുകകരമാണ്. എല്ലാ സൂക്ഷ്മാംശങ്ങളിലും ജയരാജിന്റെ സംവിധാന പ്രതിഭ അനവരതം അടയാളപ്പെടുത്തുന്നുണ്ട്.

എഴുപതുവർഷങ്ങൾക്കുശേഷം നാല്പതുകളുടെ അതേ അന്തരീക്ഷം കുട്ടനാടിന്റെ പ്രകൃതിയിൽ സൃഷ്ടിക്കുക എന്നത് ഒരു സംവിധായകനെ സംബന്ധിച്ച് ഏറ്റവും വലിയ വെല്ലുവിളിയാണ്. കുട്ടനാടൻ പ്രകൃതിയുടെ ദൃശ്യാത്മകത കാലഘട്ടത്തിന് അനുരൂപമായി കോർത്തിണക്കി എടുക്കുക എന്ന ഭാരിച്ച ഇത്തരവാദിത്വം ജയരാജിലെ സംവിധായകൻ ഏറ്റെടുക്കുകയും ആ കാലഘട്ടത്തെ പുന:സൃഷ്ടിക്കുകയും ചെയ്തു എന്നതാണ് ഭയാനകത്തിന്റെ ഏറ്റവും മികച്ച സവിശേഷത. ക്യാമറ അതിന് അദ്ദേഹത്തെ ഏറ്റവും സഹായിച്ചു എന്നു പറയാം. അഭിനേതാക്കളെ അണിനിരത്തിയിരിക്കുന്നിടത്തും സംവിധായകന്റെ ഭാവനാപൂർണ്ണമായ ഇടപെടൽ കാണാം. 'ഭയാനകം' മികച്ച സിനിമ മാത്രമല്ല മികച്ച സംവിധായകനെയും സൃഷ്ടിച്ച സിനിമയാണ്.



തേക്കിൻകാട് ജോസഫ്

## സ്വരൂപം

ജോഷി ജോർജ്



# വായനക്കാരെ ഭീതിയിലാഴ്ത്തിയ മാന്ത്രികന് വിട

കേരളത്തിൽ ഹാഫ് എ കൊറോണ എന്ന ചുരുട്ടിന്റെ ബ്രാൻഡ് അംബാസിഡർ മൺമറഞ്ഞിരിക്കുന്നു. മരിക്കുംവരെ വിദേശരാജ്യത്തൊന്നും പോയിട്ടില്ല. ഹാഫ് എ കൊറോണ വലിച്ചിട്ടില്ല. എന്നിട്ടും കോട്ടയം പുഷ്പനാഥ് എഴുതി കാർപാത്യനെക്കുറിച്ചും ഫൗണ്ട് ഓഫ് ദ ബാസ്കർ വിൽസിലെ ചെന്നായെക്കുറിച്ചും രക്തം കുടിക്കുന്ന ഡ്രാക്കുളയെക്കുറിച്ചും മറ്റും...!

ഭാവനയുള്ളവന് ഇതൊന്നും ഒരുപ്രശ്നമല്ല. ഫാന്റവും മൻഡ്രേക്കുമെഴുതിയ ലീഫാക്ക് ഒരിടത്തും പോകാതെയാണ് 19-ാം വയസ്സിൽ എഴുതാനിരുന്നത്. കഥാപാത്രങ്ങളെ അനായാസമായി വിദേശരാജ്യങ്ങളിലങ്ങോളമിങ്ങോളം ഓടിക്കാൻ ഇവർക്കൊക്കെ അസാമാന്യമായ ഭാവനയുണ്ടായിരുന്നു.

സക്കറിയ എന്ന മാമോദീസാപ്പേരുള്ള സിഎസ്ഐ സഭക്കാരൻ പുഷ്പനാഥൻ പിള്ളയാണ് മലയാളികളെ ഭൂതിയുടെ മുൾമുനയിൽ നിർത്തിയ, നെഞ്ചിടിപ്പിന് ആക്കംകൂട്ടിയ സാക്ഷാൽ മലയാളത്തിന്റെ ഷെർലക് ഹോംസ്. ബ്രം സ്റ്റോക്കറിന്റെ യഥാർത്ഥ ഡ്രാക്കുള വായിച്ചല്ല, പുഷ്പനാഥിന്റെ ഡ്രാക്കുള നോവലുകൾ വായിച്ചാണ് മലയാളികൾ ഞെട്ടിത്തെറിച്ചത്. കഴിഞ്ഞ ഒരു നൂറ്റാണ്ടിനിടയിൽ ഡ്രാക്കുള കേന്ദ്ര കഥാപാത്രമായി 60 ചലച്ചിത്രങ്ങളെങ്കിലും പുറത്തുവന്നിട്ടുണ്ട്. ഇതെല്ലാം പുഷ്പനാഥ് കണ്ടിട്ടുമുണ്ടാകണം. അതിലുറഞ്ഞുകിടന്നിരുന്ന ഭീതിയും സംഭ്രമവും കൂട്ടിക്കുഴച്ചായിരിക്കണം ഡ്രാക്കുളയെ കേന്ദ്രീകരിച്ച് ആറ് ഡിക്റ്റക്റ്റീവ് നോവലുകൾ ഈ വിദ്വാൻ പടച്ചെടുത്തത്.

1960 കളിൽ എഴുതിത്തുടങ്ങി, 70കളിലെത്തിയതോടെ സംഭ്രമജനകമായ ഭയാനകതയുടെ കൂരിരുളിലേക്ക് വായനക്കാരെ മാടിവിളിച്ചടുപ്പിച്ച മാന്ത്രിക ചക്രവർത്തിയായിത്തീർന്നു പുഷ്പനാഥ്. അധ്യാപികയായിരുന്ന അമ്മയും, കോവൂർ കുടുബാംഗമായ ഐപ്പ് സാറുമാണ് പുഷ്പനാഥിൽ കഥ എഴുത്തിന്റെ അസ്കൃത




പടർത്തിയത്. അവർ ഇടവേളകളിൽ പറഞ്ഞുകൊടുത്ത കഥകളിലെ കാല്പനീകതയിലൂടെ ഇഷ്ടൻ ബഹുദൂരം സഞ്ചരിച്ചു. അധ്യാപകനായി ഔദ്യോഗിക ജീവിതം ആരംഭിച്ച പുഷ്പനാഥ് 1967ൽ മനോരാജ്യത്തിലൂടെയാണ് ഡിക്റ്റക്റ്റീവ് നോവലിലേക്ക് തിരിഞ്ഞത്. പിന്നീട് മുന്നൂറ്റി അമ്പതോളം ഭീതിജനകമായ നോവലുകൾ എഴുതി. തമിഴിലും തെലുങ്കിലും കന്നഡയിലും ഇദ്ദേഹത്തിന്റെ നോവലുകൾ തർജമ ചെയ്തപ്പോൾ അവിടെയുള്ള വായനക്കാരും ഭയാനകതയുടെ മൂടുപടത്തിനകത്തായിപ്പോയിട്ടുണ്ട്.

ഇതിനിടയിൽ ചരിത്രത്തിൽ ബിരുദമെടുത്തു. ഒടുവിൽ അധ്യാപകന്റെ കുപ്പായം സ്വയം ഊരി മുഴുവൻ സമയവും എഴുത്തിനായി സമർപ്പിച്ചു. കാർപാത്യൻ മലനിരകളിലൂടെ മാർക്സിനും കാമുകിയും സാഹസികയാത്ര നടത്തുന്നതും ഇംഗ്ളണ്ടിലെ നഗരങ്ങളും ബർമുഡ ട്രയാംഗിളും ശാന്തസമുദ്രത്തിലെ അന്തർവാഹിനിയുമെല്ലാം തൊട്ടറിഞ്ഞതുപോലെയാണ് പുഷ്പനാഥ് എഴുതിയിട്ടുള്ളത്. നാഷണൽ ജ്യോഗ്രഫിയും റീഡേഴ്സ് ഡൈജസ്റ്റും മറ്റു വിജ്ഞാന ഗ്രന്ഥങ്ങളും യാത്രാവിവരണങ്ങളുമൊക്കെ തച്ചിനിരുന്ന് വായിച്ചാണ് സംഗതി ഹൃദിസ്ഥമാക്കിയതും ഈ പശ്ചാത്തലവിവരണങ്ങളൊക്കെ നടത്തിയിട്ടുള്ളതും. സൂഷ്മ നിരീക്ഷണത്തിനുള്ള ക്ഷമയുണ്ടായാൽ അതൊക്കെ സാധ്യമാകുമെന്ന് അദ്ദേഹം പറഞ്ഞിരുന്നു. അതെന്തായാലും മലയാളികളെ ഭീതിയിലാഴ്ത്തുന്ന, ഉദ്വോഗജനകമായ വായനാനുഭവം എന്തെന്നു മനസ്സിലാക്കിക്കൊടുത്ത അതുല്യ പ്രതിഭയ്ക്കു മുന്നിൽ ശിരസ്സുനമിക്കട്ടെ. ●

# Digital Marketing

# The Million Dollar Question PPC or SEO

PPC or Pay Per Click, puts a business at the top as a sponsored post, giving instant exposure and thereby increasing exponentially the chances of being discovered and of gaining more business. As the term goes, you acquire costs with each click the ad receives, however since most of the times PPC ads are directly the answer to a customer query, this is a great way to boost traffic and sales quickly.

On the other hand, SEO or Search Engine Optimization focuses on achieving better rankings in search engine results for targeted keywords. The results, unlike PPC, are organic and helps boost the authority of the entire website thereby ensuring prolonged exposure at the top of the search results.

Keyword research is essential for both these strategies as it is necessary to know what keywords can drive traffic and it will also help in better understanding what language potential customers speak when they look for services that your business provides. Targeting the wrong keywords or phrases can lead to missing out on valuable traffic or even in spending money to attract the wrong kind of traffic to your website.

To clarify further, when looking for quick traffic and increased business, PPC can be an easy choice, while SEO would be a long-term investment that requires time. Both have their negatives and positives and depending on what your business wants to achieve, the mix needs to be arrived upon.

Knowing what is best for your business depends on a lot of factors like your needs, budget, the product and the market competition prevalent. Answering the questions below may help in arriving at a solution:

1. **How large is your advertising budget?**

While digital advertising offers immense control overspends and budgets, businesses need clarity on how much they can afford to spend. If advertising budgets are going to be a concern, it would be a good idea to either start small or to completely shelve paid means to get traffic.

2. **How high is the average CPC in your industry?**

PPC allows you the freedom of bidding what the advertiser is comfortable paying for a single click, this is known as CPC. However, the average CPC may or may not be higher than what you are willing to pay. In addition to various other factors, the permutation and combination of what the advertiser is willing to pay and what his competitors are paying, ad positions are determined. This would directly impact your advertising spends and ROI.

3. **How competitive are the Search Engine Results in your industry?**

Another factor to consider is organic competition. For keywords that are highly competitive, the results pages will mostly be dominated by authority websites. To rank against such websites is nearly impossible without considerable investment in terms of time and money. In such cases, obtaining traffic via PPC methods may be a cost-effective solution.

On shoestring budgets and with ample time in hand, SEO would be a preferred option while if you have enough budget to invest in the market and would rather not wait for SEO efforts to achieve fruition, it would be a good idea to drive traffic through paid means which would comprise of text and display ads from the search as well as the display network.



Bhavya Nandakumar
Managing Partner
Digital ProSchool, Kochi

# നീരാളി

മോഹൻലാലിന്റെ ഏറ്റവും പുതിയ ചിത്രമായ നീരാളി. ചിത്രം ജൂൺ 15ന് തിയേറ്ററുകളിലെത്തും.അജോയ് വർമ്മയാണ് സംവിധാനം. നീരാളി ഒരു സ്റ്റൈലൈസ്ഡ് ത്രില്ലർ ചിത്രമാണ്. മലയാള സിനിമയിലെ ഏറ്റവും ചെലവേറിയ കമ്പ്യൂട്ടർ ഗ്രാഫിക്സ് ചിത്രമാണ് നീരാളി. ഹോളിവുഡ് ചിത്രങ്ങളോട് കിടപിടിക്കുന്ന ഗ്രാഫിക്സ് സാങ്കേതിക വിദ്യയാണ് നീരാളിയിൽ ഉപയോഗിക്കുന്നതെന്ന് തിരക്കഥാകൃത്ത് സാജു തോമസ്. നീരാളി ഒരു അഡ്വഞ്ചർ ത്രില്ലറാണെന്ന് നിർമ്മാതാവ് അജോയ് വർമ്മയും പറഞ്ഞിട്ടുണ്ട്.



ഇന്ത്യയിലെ മുൻനിര ഗ്രാഫിക് സ് കമ്പനികളിലൊന്നായ ആഫ്റ്ററാണ് ഇതിന് പിന്നിൽ. വി.എഫ്.എക്സിന്റെ അതിപ്രാധാന്യം പരിഗണിച്ച് ക്യാമറ ഉൾപ്പെടെയുള്ള സാങ്കേതിക വിദ്യകൾ ബോളിവുഡിൽ നിന്നുള്ളവരാണ് ഏറ്റെടുത്തിരിക്കുന്നത്.

പാർവ്വതി നായർ, സുരാജ് വെഞ്ഞാറമൂട്, ദിലീഷ് പോത്തൻ, സായ് കുമാർ തുടങ്ങിയവർ ചിത്രത്തിൽ പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിക്കും. ചിത്രത്തിൽ രു പ്രധാന സ്ത്രീകഥാപാത്രങ്ങളാണുള്ളത്. നദിയാ മൊയ്തുവും പാർവ്വതി നായരുമാണ് ഈ പ്രധാന സ്ത്രീകഥാപാത്രങ്ങളിലെത്തുന്നത്.

# അബ്രഹാമിന്റെ സന്തതികൾ



മമ്മൂട്ടിയുടെ ഏറ്റവും പുതിയ ചിത്രമായ അബ്രഹാമിന്റെ സന്തതികൾ പെരുന്നാൾ റിലീസായി ചിത്രം ജൂൺ 16ന് തിയേറ്ററുകളിലെത്തും.

മമ്മൂട്ടി ഐപിഎസ് ഓഫീസറുടെ വേഷത്തിലെത്തുന്ന ചിത്രമാണ് അബ്രഹാമിന്റെ സന്തതികൾ. 50 കോടി ബിഗ് ബഡ്ജറ്റിൽ ഒരുക്കുന്ന ചിത്രത്തിന്റെ സംവിധാനം ഷാജി പാടൂരാണ്. ഹനീഫ് അദാനിയാണ് തിരക്കഥ. ഗുഡ്‌വിൽ എന്റർടെയ്ൻസ്മെന്റിന്റെ ബാനറിൽ ടി.എൽ. ജോർജും ജോബി ജോർജും ചേർന്നാണ് നിർമ്മാണം. മഖ്ബുൽ സൽമാൻ, കലാഭവൻ ഷാജോൺ, കനിഹ എന്നിവരും ചിത്രത്തിൽ പ്രധാന വേഷത്തിലെത്തും. ടേക് ഓഫ് സംവിധായകൻ മഹേഷ് നാരായണനാണ് എഡിറ്റിംഗ്. ഗോപിസുന്ദറാണ് സംഗീതം.



# ദിലീപിന്റെ പ്രൊഫസർ ഡിങ്കൻ അടുത്തമാസം തുടങ്ങും

ദിലീപ് നായകനാകുന്ന പ്രൊഫ. ഡിങ്കന്റെ ഷൂട്ടിംഗ് അടുത്ത മാസം മാത്രമേ ഷൂട്ടിംഗ് ആരംഭിക്കുകയുള്ളൂവെന്നും സംവിധായകൻ കെ രാമചന്ദ്രബാബു.

ദുബായും എറണാകുളവും പ്രധാന ലൊക്കേഷനുകൾ. ആദ്യം നിശ്ചയിച്ച തിരക്കഥയിൽ ചില മാറ്റങ്ങൾ വരുത്തിയിട്ടുണ്ടെങ്കിലും സ്റ്റാർ കാസ്റ്റിൽ മാറ്റമൊന്നുമില്ല. നമിത പ്രമോദാണ് നായികയാകുന്നത്. ത്രീഡിയിലായിരിക്കും ചിത്രീകരണം.

# ശ്രീഹരിയുടെ ക്ഷണകത്ത്



സുരക്ഷിത കിടപ്പാടം നിർമ്മിക്കാനുള്ള യാത്രക്കിടയിൽ അത് സാധ്യമാകാതെ ഒരു സ്വപ്നമായി അവശേഷിച്ച കേരളത്തിലെ 60,000 ലധികം കുടുംബങ്ങളുടെ സ്വപ്ന സാഫല്യ പ്രതീകമായി 'ശ്രീഹരിയുടെ ക്ഷണകത്ത്' എന്ന ഹ്രസ്വചിത്രം പ്രകാശനം ചെയ്തു. ഒരു കുടുംബത്തിന്റെ പാതി വഴിയിൽ ഉപേക്ഷിച്ച വീട് എന്ന സ്വപ്നത്തിന്റെ സാഫല്യത്തെക്കുറിച്ചൊരുക്കുന്ന ഈ ചിത്രം വെട്ടിക്കവല ബ്ലോക്ക് പഞ്ചായത്താണ് അവതരിപ്പിക്കുന്നത്. തിരുവനന്തപുരത്തു നടന്ന പ്രകാശന ചടങ്ങിൽ നഗരസഭ മേയർ അഡ്വ. വി. കെ. പ്രശാന്ത് നിർവ്വഹിച്ചു. ഒരു സംഭവ കഥയെ ആസ്പദമാക്കിയുള്ള ഈ ചിത്രത്തിന്റെ അണിയറപ്രവർത്തകർക്കും അഭിനേതാക്കൾക്കും ഈ ചടങ്ങിൽ വെച്ച് ഉപഹാരം സമർപ്പിക്കുകയും അവരെ ആദരിക്കുകയും ചെയ്തു. തട്ടകം കല - സാംസ്കാരിക കൂട്ടായ്മ കഴക്കൂട്ടം, ഭവൻസ് സോഷ്യൽ സർക്കിൾ മൺവിള എന്നീ സന്നദ്ധ സംഘടനകളുടെ സഹായത്തോടെയാണ് ഇതിന്റെ നിർമ്മാണം.

കഥ: രാജീവ് എസ്.ആർ. തിരക്കഥ, സംഭാഷണം: വൃന്ദ പി.ജെ. ഛായാഗ്രഹണം: ബൈജു മുടവൻമുഗൾ. എഡിറ്റിംഗ്, സൗണ്ട് ഡിസൈനിംഗ്: ജീവൻ ചാക്കോ.പി.ആർ.ഒ: റഹിം പനവൂർ. പ്രൊഡക്ഷൻ ഡിസൈനർ: അജയഘോഷ് പരവൂർ.

## പടയോട്ടം

ബിജു മേനോൻ നായകനാകുന്ന പടയോട്ടം എന്ന സിനിമയുടെ പുതിയ പോസ്റ്റർ പുറത്തുവിട്ടു. ബിജു മേനോന്റെ തകർപ്പൻ ലുക്കിലുള്ള ഫോട്ടോയാണ് പോസ്റ്ററിലുള്ളത്. ചെങ്കര രഘുവെന്ന കഥാപാത്രമായിട്ടാണ് ചിത്രത്തിൽ ബിജു മേനോൻ അഭിനയിക്കുന്നത്.




തിരുവനന്തപുരത്ത് നിന്ന് കാസർഗോട്ടേക്ക് ചെങ്കര രഘുവും സംഘവും യാത്രതിരിക്കുന്നു. അവരുടെ യാത്രയുടെയും ലക്ഷ്യത്തിന്റെയും കഥയാണ് ചിത്രം പറയുന്നത്. നർമത്തിന്റെ മേമ്പൊടിയിലാണ് ചിത്രത്തിലെ കഥ പറയുന്നത്. റഫീഖ് ഇബ്രാഹിം ആണ് ചിത്രം സംവിധാനം ചെയ്യുന്നത്. ദിലീഷ് പോത്തൻ, ഹരീഷ് കണാരൻ, ശ്രീനാഥ്, അലൻസിയർ, സുധികോപ്പ, മിഥുൻ രമേഷ് എന്നിവരും വേഷമിടുന്നു.




# ക്യാമറ എങ്ങനെ ഉപയോഗിക്കാം

പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.

## ഡിഎസ്എൽആർ ക്യാമറാ ലെൻസുകൾ അടിസ്ഥാന വിവരങ്ങൾ



ഫോട്ടോഗ്രഫിയോട് നമുക്ക് സാധാരണയിൽ കവിഞ്ഞ താത്പര്യമുണ്ടെങ്കിൽ ഒരു ഡി എസ് എൽ ആർ ക്യാമറാ വാങ്ങുന്നതാണ് നല്ലത്. ഈ ക്യാമറയിൽ ലെൻസുകൾ മാറി ഉപയോഗിക്കുന്നതിനുള്ള സൗകര്യം ഉണ്ട്. സാധാരണ ഓട്ടോഫോക്കസ് ക്യാമറകളിൽ ഇത് സാധ്യമല്ല. ഒരു ചെറിയ വസ്തു മുതൽ വിശാലമായൊരു പ്രകൃതി ദൃശ്യം വരെ വിവിധ ലെൻസുകൾ ഉപയോഗിച്ച് നമുക്ക് പകർത്താം. ഫോട്ടോകൾക്ക് നമ്മുടേതായ ഒരു കാഴ്ചപ്പാട് നൽകാൻ ഇത് സഹായകരമാകും. ഫ്രെയിമിൽ പതിയുന്ന ചിലഭാഗങ്ങൾക്ക് പ്രാധാന്യം കൊടുക്കുകയോ ഒഴിവാക്കാനോ ലെൻസുകൾക്ക് കഴിയുന്നതുകൊണ്ടാണ് ഇത് സാദ്ധ്യമാകുന്നത്.

ഫോക്കൽ ലെങ്തുകളെ അടിസ്ഥാനമാക്കിയാണ് ലെൻസുകളെ അടിസ്ഥാനപരമായി തരംതിരിക്കാറ്. സാങ്കേതികത ഒഴിവാക്കി പറയുകയാണെങ്കിൽ ഒരു വസ്തുവിനെ ലെൻസ് എങ്ങനെ കാണുന്നു എന്നതാണ് ഫോക്കൽ ലെങ്ത് കൊണ്ട് ഉദ്ദേശിക്കുന്നത് (അഥവാ ലെൻസിന്റെ ഒപ്റ്റിക്കൽ സെന്ററും ഡിജിറ്റൽ സെൻസറും തമ്മിലുള്ള ദൂരമാണ് ഫോക്കൽ ലെങ്ത്.) സാധാരണയായി 50എം.എം ലെൻസിനെയാണ് നോർമ്മൽ/സ്റ്റാൻഡാർഡ് ലെൻസെന്നു പറയുന്നത്. 50 എം എം നു മുകളിൽ ഫോക്കൽ ലെങ്ത് ഉള്ള ലെൻസുകളെ ലോങ്/ടെലിഫോട്ടോ ലെൻസുകൾ എന്നുവിളിക്കുന്നു. 50 എം എം നു താഴെ ഫോക്കൽ
























ലെങ്തുള്ള ലെൻസുകളെ ഷോർട്ട് /വൈഡ് ആങ്കിൾ ലെൻസുകൾ എന്നു പറയും. (50 എം എം ന്റെ കാഴ്ച സാധാരണ കാഴ്ചയാണെങ്കിൽ 50 എം എം നു മുകളിലുള്ള കാഴ്ച ദൂരെയുള്ള വസ്തുക്കളെ കാണുന്നതും, 50 എം എം നു താഴെയുള്ള കാഴ്ച അടുത്തുള്ളതിനെ കാണുന്നതാണെന്നും കണ്ണിന്റെ കാഴ്ചയെ മുൻനിർത്തി പറയാം.)

ലെൻസിൽ കൂടിയുള്ള കാഴ്ചയെ അല്ലെങ്കിൽ എന്തുകാണുന്നു എന്നതിനെ ആങ്കിൾ ഓഫ് വ്യൂ എന്നാണ് പറയുക. ഫോക്കൽ ലെങ്ത് കൂടുതലുള്ള ലെൻസിൽ കൂടികാണുന്ന കാഴ്ച വ്യക്തതയുള്ളതാണെങ്കിലും കൂടുതൽ ഏരിയ കവർ ചെയ്യില്ല. അതായത് അവിടെ ആങ്കിൾ ഓഫ് വ്യൂ കുറവായിരിക്കും. ഫോക്കൽ ലെങ്ത് കുറവുള്ള ലെൻസ് കൂടുതൽ ഏരിയ കവർ ചെയ്യുന്നതിനാൽ അതിന് ആങ്കിൾ ഓഫ് വ്യൂ കൂടുതലാണ്. അതിനാൽ ദൂരെയുള്ള വസ്തുക്കളെ പകർത്തുവാൻ ഫോക്കൽ ലെങ്ത് കൂടുതലുള്ള ടെലിഫോട്ടോ ലെൻസുകളും കൂടുതൽ വിശാലമായ കാഴ്ചയെ പകർത്താൻ വൈഡ് ആങ്കിൾ ലെൻസുകളും ഉപയോഗിക്കുന്നു.

ലെൻസുകളുടെ ആങ്കിൾ ഓഫ് വ്യൂ മാറുന്നതിനനുസരിച്ച് ഇമേജിന്റെ സൈസിലും വ്യത്യാസം വരും. ടെലി ഫോട്ടോ ലെൻസുകൾ വസ്തുവിനെ ഉള്ളതിലും വലുതായിട്ടായിരിക്കും സെൻസറിൽ പതിപ്പിക്കുക. (ഉയരമുള്ള മരകൊമ്പിൽ ഇരിക്കുന്ന പക്ഷിയുടെ ചിത്രം ഓർമ്മിക്കുക) എന്നാൽ വൈഡ് ആങ്കിൾ ലെൻസുകൾ വസ്തുവിന്റെ/ദൃശ്യത്തിന്റെ കൂടുതൽ ഏരിയ കവർ ചെയ്യുകയും വസ്തുക്കളെ ചെറുതാക്കികാണിക്കുകയും ചെയ്യും. (പ്രകൃതി ദൃശ്യം/ഗ്രൂപ്പ് ഫോട്ടോകൾ ഓർമ്മിക്കുക)

*(വിവിധ ആവശ്യങ്ങൾക്കുള്ള വിവിധതരം ലെൻസുകളെകുറിച്ച് അടുത്തലക്കത്തിൽ വിശദമാക്കാം.)*



**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം



Sidharth
Photographer: **Anoop Upasana**
Ph:99959 73939



Model Code: 84/2018





Model Code:85/2018 Job Varghese



# tips n tricks




**Adobe Photoshop-ൽ BRUSH EFFECT PORTRAIT ചെയ്യുന്നത് എങ്ങിനെയെന്ന് വിശദീകരിക്കുകയാണ് ഈ അദ്ധ്യായത്തിൽ.**

Designer's Corner

തയ്യാറാക്കിയത് TK Wilson



Adobe Photoshop-ൽ പോർട്രെയ്റ്റുകൾ പലതരത്തിൽ ചെയ്യാറുണ്ട്. അതിൽ ഏറ്റവും പ്രധാനപ്പെട്ട ഒരു രീതിയാണ് Painted Background with Brush Effect. ചിത്രത്തിൽ കാണുന്ന എഫക്ടിൽ ഒരു portrait എങ്ങിനെ ചെയ്യാമെന്ന് നോക്കാം. ആദ്യമായി ആവശ്യമുള്ള image ഫോട്ടോഷോപ്പിൽ തുറക്കുക. ഇത് കളറോ ബ്ലാക്ക് ആൻഡ് വൈറ്റോ ആകാം. തുടർന്ന് Image>Adjustments>Threshold എടുക്കുക. അതിൽ തൃപ്തികരമാവുന്നതുവരെ ലെവൽസ് അഡ്ജസ്റ്റ് ചെയ്യുക. എന്നിട്ട് OK കൊടുക്കുക. ഇപ്പോൾ inset-ൽ കാണുന്നതുപോലെ ഒരു ഇമേജ് ലഭിക്കുന്നു. തുടർന്ന് അതിന്റെ white background delete ചെയ്യുക. അതിന്ശേഷം ആവശ്യത്തിനുള്ള text type ചെയ്യുക. ടെക്സ്റ്റ് ലെയറും ഇമേജ് ലെയറും ഒരുമിച്ച് സെലക്ട് ചെയ്തതിന്ശേഷം ഗ്രൂപ് ചെയ്യുക. തുടർന്ന് ആവശ്യമുള്ള background എടുത്ത് ആ ഗ്രൂപ്പിന് മുകളിൽ പേസ്റ്റ് ചെയ്യുക. ഇപ്പോൾ അത് മറ്റൊരു ലെയറിൽ വന്നിരിക്കുന്നത് കാണാം. എന്നിട്ട് ആ ലെയറിന്റെ വലതുവശത്ത് right click ചെയ്ത് 'Create Clipping Mask' select ചെയ്യുക. ഇപ്പോൾ ആ ഇമേജിന്റെയും ടെക്സ്റ്റിന്റെയും ആകൃതിയിൽ മാത്രം background കാണപ്പെടുന്നു. ഇനി Bush Tool ആണ് എടുക്കേണ്ടത്. ഫോട്ടോഷോപ്പിൽ നമുക്ക് പലതരത്തിലും പല ആകൃതിയിലും ബ്രഷുകൾ create ചെയ്യാവുന്നതാണ്. കൂടാതെ ധാരാളം Photoshop Brushes ഡൗൺലോഡ് ചെയ്യുന്നതിനും ലഭ്യമാണ്. ഇവിടെ paint brush ആണ് ഉപയോഗിക്കുന്നത്. ഇവിടെ ഉപയോഗിച്ചിരിക്കുന്ന ഇമേജിന്റെ താഴെ മറ്റൊരു ലെയർ create ചെയ്തതിന്ശേഷം അതിൽ ആവശ്യമുള്ള സ്ഥലങ്ങളിൽ ബ്രഷ് ചെയ്യുക. ഇപ്പോൾ background image ബ്രഷിന്റെ ആകൃതിയിൽ തെളിഞ്ഞു വരുന്നത് കാണാം. ആവശ്യത്തിനനുസരിച്ച് ബ്രഷിന്റെ സൈസ് കുറയ്ക്കുകയോ കൂട്ടുകയോ ചെയ്യാം. ഡിസൈൻ തൃപ്തികരമാവുന്നതുവരെ ഇത് തുടരാവുന്നതാണ്.



InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel, Facebook Page എന്നിവ സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക.

tkwill2son@gmail.com www.youtube.com/c/WilsonKunjan
www.facebook.com/youwillearngraphicdesigning



# Graphics in politics

## the other truth



So Mie

So Mie is a copywriter currently working at an advertising agency in UAE. His career spans over 28 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.

"Politics? Yucchh… let's talk about something else!"

This is the instantaneous response you get when you ask any common man about any recent political issue these days. That's the sorry state to which politicians have relegated one of human civilization's earliest social sciences. We all know that the three fast-spreading cancer cells that rot the very DNA of politics are deception, corruption and repression. This is true of any political brand or its brand ambassador around the world.

And we, being nostalgic about the good old candid days of politics, tend to think – just as we think Milma once tasted better and Pears smelt sweeter - that this degeneration is a modern-day outcome of self-serving politicking. In fact, erosion of political values started millennia ago, even before Aristotle wrote Politics. Kings and generals and emperors and whoever assumed power over the state and its people hijacked the concept of politics for their own sake. John Dalberg Acton said in the late nineteenth century that 'power tends to corrupt, and absolute power corrupts absolutely', which still holds true. But despite all the canker and corrosion, politics has survived. And it will be with us as long as we live in organized civil societies.

So, whether we like it or not, politics is part of our everyday lives. Politicians, whether dumb, devilish or divine, are the ones who eventually determine our destiny. Our freedom, our rights, our livelihood, our wealth, our culture, our language are all in their hands. And we don't know what's really going on in their heads. Which is why we need to watch out, pry into their machinations, and share the information among ourselves real time. In short, we shouldn't stop talking politics.

As in the good old days, we should hold daily dialogues and debates about politics and politicians. If we don't find anyone to engage in conversations, let's talk to ourselves and express them through whatever medium we have.

Unlike in the old days, we now have broader resources and wider platforms to make a political point. I personally like a recent trend in the West to use simple slogans and clever graphics to communicate a strong message. Je Suis Charlie (I am Charlie), the bold statement that started as a murmur and reverberated around the world as a defiant response to the murder of journalists at Charlie Hebdo magazine in France is a classic example. Shocked but not shaken by the news of the horrendous attack on free speech, Joachim Roncin, an art director at another magazine, sat and wrote those three words, set it in black and white and posted it on Twitter. Within minutes, it was sent and resent a million times on social media. The next day, it became the frontline banner at solidarity marches across the streets. In one fell swoop, it shouted itself into hashtag history.




In the run up to the past British parliamentary elections, there appeared a precise yet powerful graphic in support of the Labour leader Jeremy Corbyn. It simply replaced NIKE with CORBYN above the famous swoosh logo. By the way, do you know what Nike means? It's the name of the ancient Greek goddess of Victory! I don't know who did the Nike-Corbyn swap, but it was spot on.

Though many of us are alive on SM with funny memes and fiery trolls and wow vlogs, we're yet to see a sharp and intelligent political graphic in India. Maybe we will, in the days and months ahead. With a string of elections around the corner, and with a strong view of everything that's happening around us, we should all use our creative powers to make our point heard, loud and clear.

Let's get our power back from our politicians.

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

# വിളയട്ടെ ജൈവവിപ്ലവം

കേരളത്തിലെ കൃഷിയിടങ്ങളിൽ
ജൈവവിപ്ലവത്തിന്റെ മാറ്റൊലി മുഴക്കികൊണ്ട് ദേശാഭിമാനിയും മലബാർ ഗോൾഡും
ചേർന്നവതരിപ്പിക്കുന്ന 'കേരളം വിളയട്ടെ - സീസൺ 2' ആരംഭിക്കുകയായി.
നമുക്കൊരുമിക്കാം, വിഷമയമായ പച്ചക്കറികൾക്കെതിരേയുള്ള
ജനകീയ മുന്നേറ്റത്തിൽ.



കേരളം
വിളയട്ടെ
··· സീസൺ 2 ···





Issued in Public Interest by

MALABAR
GOLD & DIAMONDS

Media Partner

ദേശാഭിമാനി

popkon.in